പുസ്തകം ൧൪]                    [ലക്കം ൨

൧൯൦൫-൬ ൧൦൮൧ ചിങ്ങമാസം

# മലങ്കരഇടവകപത്രിക.

## മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുത്"
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.



പ്രസിദ്ധകൻ റവ്. ജി. കൊച്ചുമ്മൻ.

Cottayam
Mar Thomas Press.

# പഞ്ചാംഗം

## ൧൯൦൫ കന്നി ൧൦൮൧.

| സൂറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ൧ ഇലൂൽ | ൧൪ സെപ്റ്റംബർ | ൩൦ | വ്യാ |
| ൨ | ൧൫ | ൩൧ | വെ |
| ൩ | ൧൬ | ൧ കന്നി | ശ |
| ൪ | ൧൭ | ൨ | ഞ |
| ൫ | ൧൮ | ൩ | തി |
| ൬ | ൧൯ | ൪ | ചൊ |
| ൭ | ൨൦ | ൫ | ബു |
| ൮ | ൨൧ | ൬ | വ്യാ |
| ൯ | ൨൨ | ൭ | വെ |
| ൧൦ | ൨൩ | ൮ | ശ |
| ൧൧ | ൨൪ | ൯ | ഞ |
| ൧൨ | ൨൫ | ൧൦ | തി |
| ൧൩ | ൨൬ | ൧൧ | ചൊ |
| ൧൪ | ൨൭ | ൧൨ | ബു |
| ൧൫ | ൨൮ | ൧൩ | വ്യാ |
| ൧൬ | ൨൯ | ൧൪ | വെ |
| ൧൭ | ൩൦ | ൧൫ | ശ |
| ൧൮ | ൧ ഒക്ടോബർ | ൧൬ | ഞ |
| ൧൯ | ൨ | ൧൭ | തി |
| ൨൦ | ൩ | ൧൮ | ചൊ |
| ൨൧ | ൪ | ൧൯ | ബു |
| ൨൨ | ൫ | ൨൦ | വ്യാ |
| ൨൩ | ൬ | ൨൧ | വെ |
| ൨൪ | ൭ | ൨൨ | ശ |
| ൨൫ | ൮ | ൨൩ | ഞ |
| ൨൬ | ൯ | ൨൪ | തി |
| ൨൭ | ൧൦ | ൨൫ | ചൊ |
| ൨൮ | ൧൧ | ൨൬ | ബു |
| ൨൯ | ൧൨ | ൨൭ | വ്യാ |
| ൩൦ | ൧൩ | ൨൮ | വെ |

### വിശേഷദിവസങ്ങൾ.

൪ നു— വാങ്ങിപ്പിനുപിമ്പു ൩-ാം ഞായറാഴ്ച.

൮ നു— ദൈവമാതാവിന്റെ ജനനത്തിന്റെ ഓൎമ്മ.

൧൧ നു— വാങ്ങിപ്പിനു പിമ്പു ൪-ാം ഞായറാഴ്ച.

൧൪ നു— സ്ലീബാ പെരുന്നാൾ. (മാറാനായ)

൧൮ നു— സ്ലീബായിക്കു പിമ്പു ൧-ാം ഞായറാഴ്ച.

൨൪ നു— മാർ ദെമെത്തിന്റെ ഓൎമ്മ.

൨൫ നു— സ്ലീബായിക്കു പിമ്പു ൨-ാം ഞായറാഴ്ച.

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൨ | ൧൦൮൬ ചിങ്ങം | ലക്കം ൫

## ആൎത്താററു പള്ളികേസു.



൧-ാം വാദി.
മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു
മെത്രാപ്പൊലിത്താ.

സുറിയാനി സമുദായത്തിൽ മാത്രമല്ല കൊച്ചി തിരുവിതാംകൂർ രണ്ടു സംസ്ഥാനങ്ങളിലും പ്രസിദ്ധി സമ്പാദിച്ചിരിക്കുന്ന ഈ പള്ളികേസിൽ കൊച്ചി രാജകീയ അപ്പീൽ കോടതിയിൽ നിന്നു പ്രസ്താവിച്ച വിധിയെക്കുറിച്ചു കഴിഞ്ഞ പത്രികയിൽ ചുരുക്കത്തിൽ വിവരിച്ചിരുന്നെങ്കിലും വിസ്താരമായി കേൾപ്പാൻ ഞങ്ങളുടെ വായനക്കാൎക്കു വാഞ്ഛയുള്ളതായി അറിയുന്നു.

ആൎത്താററു പള്ളി മലങ്കര ഇടവകയിലുള്ള പ്രധാന പള്ളികളിൽ ഒന്നാകുന്നു. ഇതിന്റെ സ്ഥാപനം ആയിരം വൎഷങ്ങൾക്കു മുമ്പാണെന്നു ഊഹിക്കപ്പെട്ടിരിക്കുന്നു. ടിപ്പുസുൽത്താന്റെ കാ

ലംവരെ, ആർത്താററു പള്ളിക്കു സമീപം വലിയ കമ്പോളവും കച്ചവടവും ഉണ്ടായിരുന്നു. "ചെന്തിപ്പോട്ടു, കുത്തിപ്പോട്ടു, മനസ്സില്ലാത്തവരെ വെട്ടിപ്പോട്ടു" എന്നുള്ള തത്വത്തോടുകൂടി ടിപ്പു വന്നു കമ്പോളവും പള്ളിയും ചുട്ടു ദഹിപ്പിച്ചു കളഞ്ഞതിനാൽ കുടികൾ മിക്കവാറും കുന്ദംകുളങ്ങരയ്ക്കു സ്ഥലം മാറുകയും അവിടെ കമ്പോളം ഉണ്ടാകയും ചെയ്തു. ആർത്താററു പള്ളിയുടെ കീഴായി കുന്ദംകുളങ്ങരെ പഴയ പള്ളി, ചിറളയത്തുപള്ളി, തെക്കെകുരിശു, കിഴക്കെ പുത്തൻ പള്ളി ഇങ്ങനെ നാലു കുരിശുപള്ളികൾ പല കാലങ്ങളിലായി ഉണ്ടായിട്ടുണ്ടു. എന്നാലും ഇന്നും തലപ്പള്ളിയും രണ്ടായിരം വീട്ടുകാരുടെ ഇടവക പള്ളിയുമായിരിക്കുന്നതു ആർത്താററുതന്നെയാണു.

പറങ്കിയുടെ കാലത്തു റോമ്മാമതത്തിലേക്കു സുറിയാനിക്കാരിൽ ഒരു വലിയ ഭാഗം ചേർന്നിന്ന കൂട്ടത്തിൽ ആർത്താററു ഇടവകയിലും ആ കക്ഷികൾ ഉണ്ടാകാതിരുന്നില്ല. റോമ്മാക്കാരുടെ ബലവും സ്വാധീനവും മൂലം അവരെ പള്ളിയിൽനിന്നിറക്കാൻ കഴിഞ്ഞില്ല. എങ്കിലും റോമ്മാക്കാരും സുറിയാനിക്കാരും തമ്മിൽ ഉണ്ടായിരുന്ന വിരുദ്ധം മൂലം പള്ളി വളരെ കാലത്തോളം ശുശ്രൂഷ കൂടാതെ പൂട്ടി കിടക്കേണ്ടി വന്നു. ഇങ്ങനെയിരിക്കുമ്പോൾ പുലിക്കോട്ടിൽ ഇട്ടൂപ്പുറമ്പാൻ (നമ്മുടെ ഇപ്പോഴത്തെ വലിയ തിരുമേനിയുടെ പിതാമഹനും കോട്ടയത്തു സിമ്മനാരി സ്ഥാപകനുമായിരുന്ന പുലിക്കോട്ടു മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ) ആർത്താററുപള്ളിയുടെ ഈ ശോചനീയാവസ്ഥ പ്രസിദ്ധനായ കൊച്ചിയിലെ ശക്തൻ തമ്പുരാനെ അറിയിക്കയും സങ്കടങ്ങൾ ബോധിപ്പിക്കയും ചെയ്കയാൽ തമ്പുരാൻ തന്നെ കൊല്ലം ൯൭൪-ാമാണ്ടിൽ ആർത്താററു എഴുന്നെള്ളുകയും സുറിയാനിക്കാരുടെയും റോമാക്കാരുടെയും വാദങ്ങൾ കേൾക്കയും ചെയ്തു ശേഷം പള്ളിയും പള്ളിമതിലിനു പുറത്തുണ്ടായിരുന്ന കുരിശുംതൊട്ടിയും രണ്ടു പള്ളികളാണെന്നു ഗണിച്ചുംകൊണ്ടു നറുക്കിട്ടു ഭാഗ്യംപോലെ വരട്ടെ എന്നു തീരുമാനിച്ചു. അതിൻപ്രകാരം ഇരു കക്ഷികളുടെയും പ്രതിനിധികൾ കോവിലകത്തു കൂടി നറുക്കെടുത്തപ്പോൾ പള്ളി സുറിയാനിക്കാർക്കും പുറത്തെ കുരിശുംതൊട്ടിയും റോമ്മാക്കാർക്കുമായി കുറി വന്നതനുസ്സരിച്ചു ആർത്താററു പള്ളി എന്നാളും പുത്തൻകൂററുകാരുടെ മര്യാദപ്രകാരമുള്ള ആരാധനക്കായി ഏല്പിച്ചിരിക്കുന്നു എന്നു തീട്ടൂരം എഴുതി അന്നുമുതൽ സുറിയാനിവിശ്വാസത്തിൽ മാത്രമായി നടന്നുവരുന്നു. നറുക്കിട്ട സംഗതിയെക്കുറിച്ചു പൂർവന്മാർ പറഞ്ഞുകേട്ടിട്ടുള്ള ഒരു കഥ വളരെ രസകരമാണു. നറുക്കിടുവാൻ നിശ്ചയിച്ച സമയം ഇട്ടൂപ്പുറമ്പാൻ പോകാതെ അതിലേക്കായി പ്രതിപുരുഷന്മാരെ നിശ്ചയിച്ചയച്ചു അദ്ദേഹം കുന്ദംകുളം പ

ള്ളിയിൽ വിശുദ്ധ കുർബ്ബാനയിൽ ദൈവത്തോടു കണ്ണുനീരോടുകൂടെ പ്രാൎത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. വിശുദ്ധ കുർബ്ബാനയിൽ പരിശുദ്ധാത്മാവു ഇറങ്ങി ദിവ്യ ദ്രവ്യങ്ങളെ കൎത്താവിന്റെ വിശുദ്ധ ശരീരരക്തങ്ങളാക്കിത്തീൎക്കുന്ന ദിവ്യ പ്രാൎത്ഥനയുടെ ഉച്ചാരണവും നറുക്കെടുക്കലും ഒരു മിനിട്ടിൽ ആയിരുന്നു എന്നു പൂൎവ്വന്മാർ പറഞ്ഞുകേട്ടിട്ടുണ്ടു.

ദൈവത്തിന്റെ പ്രത്യേക കടാക്ഷം മൂലം സ്വാതന്ത്ര്യപ്പെട്ടു കിട്ടിയ ഈ പള്ളി പിന്നീടു ടിപ്പുവിന്റെ പീഡയിൽ അകപ്പെടുവാൻ ഇടയായി എങ്കിലും ഇട്ടൂപ്പു റമ്പാൻതന്നെ പള്ളിയുടെ നശിച്ചുപോയ മേല്ക്കൂട്ടു പൂൎവ്വാധികം ഭംഗിയും ഉറപ്പുമായി പണിയിച്ചു. അന്നുമുതൽ വലിപ്പത്തിലും ദ്രവ്യപുഷ്ടിയിലും ഇടവകപുഷ്ടിയിലും മലങ്കരെയുള്ള പള്ളികളിൽ ആത്താറുപള്ളി അദ്വിതീയമായിരിക്കുന്നു. പനയ്ക്കൽ ഈയ്യപ്പൻ എന്ന മഹാന്റെ അന്വെഷണത്തിൽ പള്ളിക്കു വളരെ അഭിവൃദ്ധിയും ഐശ്വൎയ്യവും ഉണ്ടായി എങ്കിലും പിൻകാലത്തു "കൈസ്ഥാന പിശാചുക്കളുടെ" ശല്യത്തിനു ഈ പള്ളിയും പാത്രീഭവിച്ചതിനാൽ വളരെ തൎക്കങ്ങളും കുഴപ്പങ്ങളും ഉണ്ടാകുവാൻ ഇടയായിട്ടുണ്ടു. എങ്കിലും ആ പൂൎവ്വന്മാർ തങ്ങളുടെ മതവിശ്വാസങ്ങളിൽനിന്നൊ സഭാനടപടികളിൽ നിന്നൊ തെറ്റിപ്പോകയൊ ദുരുപദേശങ്ങളെ പള്ളിയിൽ പ്രവേശിപ്പിക്കയൊ ചെയ്തില്ല. കടുംവെ മത്സരങ്ങളും കൈസ്ഥാന വഴക്കുകളും നിമിത്തം കക്ഷിവഴക്കു ഉത്ഭവിച്ചു എങ്കിലും നവീകരണ ഉപദേശം തുലോം അടുത്ത കാലത്തു മാത്രമെ അവിടെ പ്രവേശിച്ചിട്ടുള്ളു. ഇപ്പോഴത്തെ വ്യവഹാരത്തിനു ഹേതു എന്തെന്നു വെച്ചാൽ. കൊല്ലം ൧൦൭൫-ാമാണ്ടിടയ്ക്കു അന്നത്തെ നവീകരണത്തലവനായിരുന്ന തോമ്മാസ അത്താനാസ്യോസു അവർകൾ അഞ്ഞൂരു പള്ളിയിൽ ഒരുമെത്രാനെ വേഷം കെട്ടിക്കുന്നതിനായി പോയിരുന്ന സമയം ആത്താറു പള്ളിയിൽ നൂതനമായി പ്രവേശിക്കുന്നതിനു ശ്രമം ചെയ്കയും അതിനെ ആയിരത്തിൽ അധികം വീട്ടുകാർ ഉൾപ്പെട്ട ഇടവക ജനങ്ങൾ തടുക്കയും ചെയ്തു. ഇതിൽവച്ചു രണ്ടുകക്ഷികളും ഗവൎമ്മെണ്ടിൽ ഹൎജ്ജികൾ ബോധിപ്പിക്കയാൽ നവീകരണത്തലവന്റെ ഉദ്ദേശം തെറ്റിപ്പോകകൊണ്ടു നമ്മുടെ വലിയ തിരുമേനിയുടെ സ്വാതന്ത്ര്യത്തെയും പ്രവേശനത്തെയും ഈ ഗഡുവിൽ തടുക്കണമെന്നു എതൃകക്ഷിക്കുണ്ടായിരുന്ന ആഗ്രഹത്തെ അന്നു ആക്ടിങ്ങ് റെസിഡെണ്ടായിരുന്ന ലോഗൻ സായ്പ് പിന്താങ്ങുകയും അദ്ദേഹത്തിന്റെ പ്രേരണയും നിൎബ്ബന്ധവും മൂലം സമാധാന പരിപാലനത്തിനെന്നു പഴിപറഞ്ഞുംകൊണ്ടു ഒരു മെത്രാനും ആ പള്ളിയിൽ പ്രവേശിച്ചുപോകരുതെന്നു കൊച്ചിഗവൎമ്മെണ്ടിൽനിന്നു ഒരു നോട്ടീസു പ്ര

സിദ്ധപ്പെടുത്തുകയും ചെയ്തു. അതിനെ തുടൎന്നുണ്ടായ വ്യവഹാരങ്ങളിൽ മജിസ്ട്രേട്ടുകോടതി മുഖാന്തരം പള്ളികൾ രണ്ടു കക്ഷികളുടെയും തവണ വച്ചുള്ള കൎമ്മത്തിന്നു സ്വാതന്ത്ര്യപ്പെടുത്തികൊടുക്കയാൽ തെക്കെ ദിക്കിൽനിന്നു നവീകരണ കത്തനാരന്മാരെ പ്രവേശിപ്പിക്കുന്നതിനും സുറിയാനി പട്ടക്കാരുടെയും മെത്രാപ്പോലീത്തായുടെയും സ്വാതന്ത്ര്യത്തെ തടുക്കുന്നതിനും ഇടയായി. ഇതാണ ഇപ്പോഴത്തെ വ്യവഹാരത്തിന്റെ ഹേതു. തന്റെ മുന്തിരിത്തോട്ടത്തെ ആഗ്രഹിച്ച ആഹാബിനെ സമ്മതിക്കാതിരുന്ന നാബോത്തിന്റെ വൈരാഗ്യം സാക്ഷാൽ ഉടമസ്ഥനുണ്ടായിരുന്നതുകൊണ്ടു നമ്മുടെ വലിയ തിരുമേനിയും ഇടവക പട്ടക്കാരും യോഗപ്രതിനിധികളും വാദികളായി ൧൦൬൯-ൽ ൭൬-ാം നമ്പ്രായി ത്രിശ്ശിവപേരൂർ ജില്ലാക്കോട്ടിൽ അന്യായം ഫയൽ ചെയ്തു.

അന്യായ സാരം.

ആൎത്താറ്റു പള്ളിയും അതിന്റെ കീഴുള്ള കുരിശുപള്ളികളും സ്വത്തുക്കളും യാക്കോബായ വിശ്വാസാചാരപ്രകാരമുള്ള ആരാധനക്കായി സ്ഥാപിക്കപ്പെട്ടവയും അതിലേക്കായി നിരന്തരം ഉപയോഗപ്പെടുത്തിവന്നവയും ആകുന്നു. ആ പ്രത്യേക ട്രസ്റ്റിൽ ഉൾപ്പെട്ട ഉപദേശാചാരങ്ങളിൽ നിന്നു പ്രതികൾ തെറ്റിപ്പോകയും ട്രസ്റ്റിന്റെ ഉദ്ദേശങ്ങൾക്കു വിപരീതങ്ങളായ ഉപദേശാചാരങ്ങളെ പള്ളികളിൽ നടത്തുകയും ചെയ്യുന്നു. ട്രസ്റ്റിൽ ഉൾപ്പെട്ടവയും പ്രതികൾ ലംഘിച്ചിരിക്കുന്നവയുമായ ഉദ്ദേശങ്ങൾ ഏതെല്ലാമെന്നാൽ:—

൧- അന്ത്യോഖ്യാപാത്രിയൎക്കീസിനാലൊ അദ്ദേഹത്തിന്റെ കല്പനപ്രകാരമൊ വാഴിക്കപ്പെട്ടുകയും മലങ്കര ഇടവകയുടെ ഭൂരിപക്ഷത്താൽ അംഗീകരിക്കപ്പെട്ടുകയും ചെയ്തു മലങ്കര ഇടവകയുടെ അതതുകാലത്തെ മെത്രാപ്പോലീത്തായുടെ ആത്മിയ ലൌകിയ അധികാരങ്ങൾക്കു ഈ പള്ളികൾ കീഴ്പ്പെട്ടിരിക്കണം.

൨- മെത്രാപ്പോലീത്തായും പട്ടക്കാരും ഇടവകക്കാരും മേല്പറഞ്ഞ പാത്രിയൎക്കീസിന്റെ ആത്മിയ ആജ്ഞയിൽ ഇരിക്കണം.

൩- ഈ പള്ളികളിൽ വികാരിമാരെയും കൎമ്മികളായ പട്ടക്കാരെയും നിയമിക്കുന്നതിനും നീക്കുന്നതിനും മേൽപ്രകാരമുള്ള മെത്രാപ്പോലീത്താക്കു മാത്രമെ അധികാരമുള്ളു. ൧-ാം വാദി ഇപ്രകാരമുള്ള ഈ കാലത്തെ മെത്രാപ്പോലീത്തായാകുന്നു.

൪- ഈ പള്ളികളിലെ കൈക്കാരന്മാരെ യോഗം തിരഞ്ഞെടുക്കേണ്ടതാകുന്നു എങ്കിലും മേൽപ്രകാരമുള്ള മെത്രാപ്പോലീത്തായാൽ സ്ഥിരപ്പെടുത്തിയാൽ മാത്രമെ അവൎക്കു അധികാരം സിദ്ധിക്കുന്നതൊള്ളു. ഇങ്ങനെ നിശ്ചയിക്കപ്പെടുന്ന കൈക്കാരന്മാർ പ

ള്ളികണക്കുകൾ യോഗത്തെ കേൾപ്പിക്കയും മെത്രാപ്പോലിത്താക്കു അയച്ചു സമ്മതം പ്രാപിക്കയും ചെയ്യണം.

൫. ഈ പള്ളികളിൽ വച്ചു നടത്തുന്ന വിവാഹങ്ങൾക്കു കൈമുത്തു കിട്ടുവാൻ മെത്രാപ്പോലീത്താക്കു അവകാശം ഉണ്ടു.

൬. പരിശുദ്ധന്മാരോടും വിശുദ്ധ കന്യാസ്ത്രീമറിയാമ്മിനോടും മരിച്ചവൎക്കു വേണ്ടിയും പ്രാൎത്ഥിക്കണമെന്നുള്ളതും വിശുദ്ധ കുൎബ്ബാന ശരീരരക്തങ്ങളെ യോജിപ്പിച്ചു ഒന്നായി കൊടുക്കണമെന്നുള്ളതും ഈ പള്ളികളിലെ ഉപദേശാചാരങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നവയാണു.

൭. പ്രതികൾ ഇവയിൽനിന്നു തെറ്റിയിരിക്കുന്നതിനാൽ മേല്പറഞ്ഞ ട്രസ്റ്റിനെ സമാപിച്ചും പ്രതികളുടെ കൈവശമുള്ള പള്ളിസ്വത്തുക്കളെ ഒഴിപ്പിച്ചും പ്രതികൾ ൧-ാം വാദിയുടെ ആജ്ഞയെയും ട്രസ്റ്റിനെയും സമ്മതിക്കാതിരിക്കുന്ന കാലമെല്ലാം പള്ളിയിലൊ പള്ളികാൎയ്യങ്ങളിലൊ പ്രവേശിക്കാതിരിപ്പാൻ ഇഞ്ചങ്ക്ഷ്യൻ കൊടുക്കുന്നതും വിധി ഉണ്ടാകണമെന്നപേക്ഷ.

പ്രതികൾ അന്യായത്തിലെ ട്രസ്റ്റിനെ നിഷേധിക്കയും പള്ളികൾ അവരുടെ നവീകരണ ഉപദേശങ്ങൾക്കായി മുമ്പിനാലെ ഉപയോഗിച്ചു വരുന്നവയാണെന്നും വ്യവഹാരത്തിനു കാലഹരണം, മിസ്ജായിണ്ടർ, റെസ്ജൂഡിക്കെറ്റാ എന്നീ തടസ്സങ്ങൾ ഉണ്ടെന്നും വാദിച്ചു.

വ്യവഹാരത്തിനു മിസ്ജായിണ്ടർ, റെസ്ജൂഡിക്കെറ്റാ ഈ ദോഷങ്ങൾ ഉണ്ടെന്നും പാത്രിയക്കീസിന്റെ മേലധികാരത്തെ തെളിയിച്ചിട്ടില്ലെന്നും പറഞ്ഞു മറ്റുള്ള സംഗതികളിൽ പ്രവേശിക്കാതെ ആദ്യകോടതി അന്യായം തള്ളി. അപ്പീൽ കോടതി ലാപായിണ്ടിൽ പ്രവേശിക്കാതെ പാത്രിയക്കീസിന്റെ അധികാരത്തിനു തെളിവു മതിയായില്ലെന്നു മാത്രം പറഞ്ഞു കിഴുകോട്ടു വിധിയെ സ്ഥിരപ്പെടുത്തി. ഈ വിധിയിന്മേൽ കൊണ്ടുവന്ന റോയൽ അപ്പീൽ വ്യവഹാരമാണു ഈയിടെ തീരുമാനിച്ചിരിക്കുന്നതു.

കൊച്ചിയിലെ റോയൽകോട്ടു റിഗ്ഗുലേഷ്യൻ പ്രകാരം ദിവാനിജിയും ഹൈക്കോടതിയിലെ രണ്ടു ജഡ്ജിമാരും കൂടുന്നതാണു റോയൽകോട്ടിലെ ഫുൾബെഞ്ചു. ദിവാന്റെ സമ്മതത്തോടുകൂടി രണ്ടു ജഡ്ജിമാൎക്കു തനിച്ചു റോയൽകേസു വിധിപ്പാൻ നിയമം അനുവദിച്ചിട്ടുണ്ടെങ്കിലും ഇതു ഒരു പ്രധാന കേസാകകൊണ്ടു ഫുൾബെഞ്ചിൽ കേൾക്കണമെന്നു നിശ്ചയിച്ചതനുസരിച്ചു ദിവാനിജിയും ചീഫ് ജഡ്ജി മിസ്റ്റർ ലോക്കസാമ്യും ൨-ാം ജഡ്ജി കൃഷ്ണമേനോനും കൂടിയാണു റോയൽ അപ്പീൽ എടുത്തതു. അപ്പീൽ വാദിയായ നമ്മുടെ വലിയ തിരുമേനിയുടെ ഭാഗത്തേക്കു പ്രസിദ്ധനായ ആണറെബിൾ സർ ഭാഷ്യമയ്യങ്കാർ സി. എസ. ഐ. ദിവാൻ ബ

ഹൾർ, ഏഫ്. എം. യു. നൈററ്, അവർകളും പ്രതിഭാഗം വക്കീലായി ബാറിസ്റ്റർ നരസു അയ്യാ അവർകളും പ്രസംഗിച്ചു. മിസ്റ്റർ നരസു അയ്യാ അവർകൾ ഒരു നല്ല സമർത്ഥനം വാഗ്മിയും ആണെന്നു മാത്രമല്ല കീഴ്കോടതികളിൽ വ്യവഹാരം നടത്തിയ ആളായിരുന്നതിനാൽ കേസു ഭേഷായി പഠിച്ചിട്ടുണ്ടായിരുന്നു എന്നു പറവാൻ സംശയമില്ല. താഴത്തെ കോടതികളിൽ വച്ചു പത്തമ്പതു ലാ പുസ്തകങ്ങൾ മേശമേൽ അടുക്കി വച്ചുകൊണ്ടു മിസ്ജായിണ്ടർ, റെസ്ജ്യുഡിക്കേററാ മുതലായ ലാഫായണ്ടുകളെക്കുറിച്ചു ഈ രണ്ടു ദിവസം പ്രസംഗിച്ച ഈ മഹാൻ സാർ ഭാഷമല്ലുകാരുടെ മുമ്പിൽ വന്നപ്പോൾ ഒരു ലാപുസ്തകംപോലും കോടതിയിൽ കൊണ്ടുവരാതെ സൂര്യോദയത്തുങ്കൽ താരകാസ്തമാനം പോലെ ലാഫായണ്ടിൽ വാദിക്കാതെ പിൻമാറിക്കളഞ്ഞതുകൊണ്ടു നിയമ പരിജ്ഞാനത്തിൽ അദ്വിതീയനായ അയ്യങ്കാർക്കു തന്റെ സാമർത്ഥ്യം പ്രകടിപ്പിക്കുവാൻ തരം കിട്ടിയില്ലെങ്കിലും ഒന്നു രണ്ടു പൊട്ടു ലാ കീഴ്കോട്ടുവിധികളിൽ പറഞ്ഞിരുന്നവയെ അദ്ദേഹം തകർത്തു പൊടിച്ചപൊടി വിസ്മയനീയമായിരുന്നു.

### സാർ ഭാഷമല്ലുകാരുടെ വാദച്ചുരുക്കം.

വിവാദ്യ പള്ളികൾ മലങ്കര ഇടവകയിൽ ഉൾപ്പെട്ടവയും മലങ്കരയുടെ അതതു കാലത്തെ മെത്രാന്മാരാൽ ഭരിക്കപ്പെട്ടവയും പൂർവ്വമെത്രാന്മാരുടെ വിശ്വാസാചാരങ്ങൾക്കു അനുരൂപമായ കർമ്മങ്ങൾക്കായി ഉപയോഗപ്പെടുത്തി വന്നവയും ആണെന്നു പ്രതിഭാഗത്തെ മെത്രാൻ ഈ കേസിൽ മൊഴി കൊടുത്തിരിക്കുന്നതിനാൽ തക്കപ്പെട്ട പള്ളികളുടെ ട്രസ്റ്റ് ഇന്നതെന്നു അറിവാൻ മലങ്കര ഇടവകയുടെ ഭരണവും ഉപദേശാചാരങ്ങളും എന്താണെന്നു നോക്കിയാൽ മതി. ഒരു പള്ളിയുടെ അടിസ്ഥാനം എങ്ങിനെയിരുന്നാലും പത്തിരുനൂറു വർഷമായി ഏതു സഭയുടെ ഉപദേശാചാരങ്ങളെ അവയിൽ സ്വീകരിച്ചിട്ടുണ്ടോ അതാണു ആ പള്ളിയുടെ ട്രസ്റ്റെന്നു ബ്രിട്ടീഷ് കോടതികൾ വിധിച്ചിട്ടുണ്ടു. അതിനാൽ മലങ്കര സഭയുടെ പൂർവ്വചരിത്രം എങ്ങിനെയിരുന്നാലും ൧൬൫൩ മുതൽ ഈ സഭ അന്ത്യോക്യായുടെ കീഴു ഒരു യാക്കോബായ സഭ ആയിരുന്നു എന്നു പ്രത്യക്ഷമായി കാണാം. ഇരുനൂററിൽ ചില്വാനം വർഷങ്ങൾക്കിടയിൽ ഈ സഭയെ ഭരിച്ച മെത്രാന്മാരെല്ലാവരും യാക്കോബായക്കാർ ആയിരുന്നു എന്നു മരിച്ചുപോയ തോമ്മാസ അത്താനാസ്യോസും, ഇവർ എല്ലാവരും അന്ത്യോഖ്യായ്ക്കു കീഴായിരുന്നു എന്നു ചരിത്രങ്ങളും സമ്മതിക്കുന്നു. ദൃഷ്ടാന്തമായിട്ടു, ൧ാം ൨ാം മാർത്തോമ്മാ മെത്രാന്മാർ അന്ത്യോഖ്യായുടെ കല്പനപ്രകാരം ഊർശ്ലേമിന്റെ മാർ ഗ്രീഗോറിയോസിനാലും ൩ാം ൪ാം മാർത്തോമ്മാമാർ മാർ ഈവാനിയോസിനാലും വാഴിക്കപ്പെട്ടു. ൫ാം ൬ാം

മാർ തോമ്മാമാർ പാത്രിയക്കീസിന്റെ മേലധികാരത്തെയും യാക്കോബായ വിശ്വാസത്തെയും സമ്മതിച്ചവർ ആയിരുന്നു എന്ന അവർ ഡച്ചുകാൎക്ക് എഴുതിയിട്ടുള്ള എഴുത്തുകളാലും ഇവർ പാത്രിയക്കീസിനയച്ച ചില എഴുത്തുകൾ യൂറോപ്പിൽ കിട്ടിയിട്ട അസെമ്മാൻ എന്ന ചരിത്രകർത്താവു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പകൎപ്പുകൾകൊണ്ടും കാണാം. ൩-ാം മാർ തൊമ്മാ പാത്രിയക്കീസിനാൽ അയയ്ക്കപ്പെട്ട പ്രത്യേകസ്ഥാനികൊണ്ടു വടി മുടിയും സ്ലീബായും കൊണ്ടുവന്ന പരദേശ ബാവാന്മാരാൽ വാഴിക്കപ്പെട്ടയാളും ഒരു യാക്കോബായക്കാരനും പാത്രിയക്കീസിന്റെ കീഴുള്ളവനുമെന്ന കോളി സായ്പിന്റെ പേൎക്ക് എഴുതിയയച്ച ആളും ആണ. ൧-ാം മാർ തൊമ്മാ ൩-ാം മാർ തൊമ്മായുടെ കാലത്തുള്ളവനാകയാൽ അന്യഥാ വരാൻ പാടില്ല. ൪-ാം മാർതോമ്മാ പാത്രിയക്കീസിനെയും യാക്കോബായ നടപടികളേയും സ്ഥാപിച്ച മദ്രാസ ഗവൎമ്മെണ്ടിലേക്ക എഴുതിയയച്ച രേഖയുണ്ട. പുലിക്കോട്ടു ദീവന്നാസ്യോസ അന്ത്യോഖ്യാ നടപടികളെ സമ്മതിച്ച എഴുത്തുകൾ അയച്ചതായി കാണുന്നു. പുന്നത്ര ദീവന്നാസ്യോസ ചൎച്ചമിഷ്യൻ സമൂഹത്തിന അയച്ച എഴുത്തിൽ താൻ അന്ത്യോഖ്യാകീഴുള്ള ഒരുപച്ച യാക്കോബായക്കാരനാണെന്ന സ്പഷ്ടമായി സമ്മതിക്കുന്നു. ചേപ്പാട്ടു ദീവന്നാസ്യോസിന്റെ കാൎയ്യത്തിൽ അനേകം രേഖകൾ ഉണ്ട. കടശി മാത്യൂസ അത്താനാസ്യോസ അന്ത്യോഖിൽനിന്ന സ്ഥാനം ഏറ്റു എന്നു മാത്രമല്ലാ തന്റെ അധികാരവും അവകാശവും അന്ത്യോഖ്യായെ ആശ്രയിച്ചാണെന്ന എഴുതിയിട്ടുള്ള രേഖകൾക്ക കണക്കില്ല. ഇങ്ങനെ ൧൬൫൩ മുതൽ ഇതെവരെയുണ്ടായ മെത്രാന്മാർ എല്ലാം അന്ത്യോഖിന കീഴുള്ള യാക്കോബായക്കാരായിരുന്നു എന്ന കാണുന്നതിനാൽ അവരാൽ ഭരിക്കപ്പെട്ടവയും അവരുടെ വിശ്വാസത്തിന അനുരൂപമായ ആരാധനക്ക ഉപയോഗപ്പെടുത്തിവന്നവയുമെന്ന പ്രതികളും അവരുടെമെത്രാനും സമ്മതിക്കുന്ന വിവാദ്യ പള്ളികൾ അന്യഥാ വരുവാൻ പാടില്ല.

സുറിയാനിക്കാരുടെ പട്ടക്രമപുസ്തകങ്ങൾ ഇതിനെ സാക്ഷിക്കുന്നു. കുൎബ്ബാന, പട്ടംകൊട, മുതലായ പ്രധാന പട്ടക്രമങ്ങൾ ഒക്കയും തൽക്കാലത്തിന വളരെ മുമ്പു മിഷ്യനറിമാർ തന്നെ തൎജ്ജിമ ചെയ്യിച്ച അന്നത്തെ മെത്രാന്റെ സമ്മതത്തോടുകൂടെ ഇംഗ്ലീഷിൽ ഹൌ എന്നൊരു സായ്പ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട. പട്ടം ഏല്ക്കുന്നവർ പാത്രിയക്കീസിന്റെ ആജ്ഞയെയും യാക്കോബായ ഉപദേശങ്ങളെയും സമ്മതിച്ച സത്യം ചെയ്തുവരുന്നതായി കാണുന്നു.

ഒരുവേള പാത്രിയക്കീസിന്റെ അധികാരം കീഴ്ക്കോടതികൾ പറയുന്നതുപോലെ തെളിഞ്ഞിട്ടില്ലെന്ന വിചാരിച്ചാലും പ്രതി

കളുടെ വിശ്വാസവിപരീതം അവരുടെ അവകാശത്തെ നശിപ്പിക്കതക്കവയാണ്. മരിച്ചവർക്കുവേണ്ടിയുള്ള പ്രാൎത്ഥന, പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥന, കുൎബ്ബാന ഒന്നായി കൊടുക്ക മുതലായവ ഗൌരവമേറിയ വ്യത്യാസങ്ങളാണെന്നു പ്രതികൾ സമ്മതിക്കുന്നു. ഇവ സുറിയാനിസഭയുടെ ഉപദേശങ്ങളാണെന്നു തക്കാലങ്ങൾക്കു മുമ്പെതന്നെ മിഷ്യനറിമാർ മുഖാന്തരം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പള്ളിക്രമ പുസ്തകങ്ങളാൽ കാണാം. ൧-ം ൭-ം ൮-ം ൯-ം മാർതൊമ്മാമാരും, പുന്നത്ര, ചേപ്പാട്ട ഈ ദിവന്നാസ്യോസന്മാരും ഈ ഉപദേശങ്ങളെ ആചരിച്ചുവന്നു എന്നു അവരുടെ എഴുത്തുകളിലും ചരിത്രങ്ങളിലും കാണുന്നു. വിവാദ പള്ളികളിൽ ഈ ഉപദേശങ്ങൾ ൧൮൬൭ വരെ നടപ്പുണ്ടായിരുന്നു എന്നു അന്നത്തെ മേൽകൈക്കാരന്മാർ സമ്മതിച്ചു മുൻ ചില കേസുകളിൽ മൊഴി കൊടുത്തിട്ടുണ്ട്. തങ്ങൾക്കു മരിച്ചവർക്കുവേണ്ടിയും പരിശുദ്ധന്മാരോടും പ്രാൎത്ഥനയുണ്ടെന്നും തങ്ങളുടെ മെത്രാൻ തോമ്മാസ അത്താനാസ്യോസ ഇവ വിരോധിച്ചാൽ സമ്മതിക്കയില്ലെന്നും ഇന്നത്തെ പ്രധാന പ്രതിയായ പാറെമ്മേൽ ചാക്കൊന്നിയുടെ അപ്പൻ ൧൮൭൨-ൽ മൊഴി കൊടുത്തിരിക്കുന്നു. ഈ കാരണങ്ങളാൽ വിവാദ പള്ളികളിൽ അടുത്തകാലംവരെ നവീകരണം പ്രവേശിച്ചിട്ടില്ലെന്നു പ്രത്യക്ഷപ്പെടുന്നു. തോമ്മാസ അത്താനാസ്യോസു സിമ്മനാരികേസിൽ ഹാജരാക്കിയ പുസ്തകങ്ങളിൽ ഇവയെല്ലാം ഉണ്ടു. ഇപ്പൊഴത്തെ പ്രതിഭാഗം മെത്രാൻ ആ പുസ്തകങ്ങളെ മറച്ചുവയ്ക്കയും അവയ്ക്കുപകരമായി ആകക്ഷികൾ കള്ളപ്പുസ്തകങ്ങളെ ഉണ്ടാക്കി ഹാജരാക്കയും ചെയ്തിരിക്കുന്നു. ഇപ്രകാരമായിരുന്നു അപ്പീൽ വാദിവക്കീലിന്റെ വാദം.

ഇതിനു സമാധാനമായി പ്രതിവക്കീൽ പറഞ്ഞതു:—മലങ്കര സഭ നെസ്തോർ വിശ്വാസത്തിൽ സ്ഥാപിക്കപ്പെട്ടവയാണെന്നായിരുന്നു. അദ്ദേഹത്തിന്റെ മൂന്നു ദിവസത്തെ പ്രസംഗവും നെസ്തോർ സ്ഥാപനയെ സ്ഥാപിക്കാനുള്ള ശ്രമമായിരുന്നു. എങ്കിലും അദ്ദേഹം കൊണ്ടുവന്ന തെളിവുകളും ദൃഷ്ടാന്തങ്ങളും ൧൮൦൦-ാമാണ്ടേക്കു മുമ്പുള്ളവയായിരുന്നതിനാൽ, തക്കാലത്തൊടടുത്തു പതിരുന്നൂറു വൎഷത്തെ നടപ്പു ട്രസ്റ്റായി വിചാരിക്കണമെന്നുള്ള നിയമപ്രകാരം ഈ വാദങ്ങൾക്കു യാതൊരു വിലയുമില്ലെന്നു അസ്പഷ്ടമായിട്ടു കോടതി അപ്പൊൾതന്നെ റിമാൎക്കു ചെയ്യാതിരുന്നില്ല.

വിധിയുടെ ചുരുക്കം.

വിവാദ പള്ളികൾ അന്യായത്തിൽ പറയുന്ന ട്രസ്റ്റിനായി ഏതുരങ്ങിയപക്ഷം ഇരുനൂറമ്പതു വൎഷത്തോളം നടത്തിവരുന്നവയാണെന്നു കാണുന്നതിനാൽ പാത്രിയക്കീസിന്റെ മേലദ്ധ്യക്ഷതയേയും മെത്രാപ്പോലീത്തായുടെ അധികാരങ്ങളെയും വിശ്വാ

സാധാരണങ്ങളെയും സംബന്ധിച്ച അന്ന്യായത്തിൽ പറയുന്ന ട്രസ്റ്റു മുഴുവൻ സ്ഥാപിച്ചിരിക്കുന്നു. പ്രതികൾ ആ ട്രസ്റ്റിൽ നിന്നു തെററിയിരിക്കുന്നതിനാൽ അവക്കു പള്ളി മേലൊ സ്വത്തുകൾമേലൊ അവകാശമില്ല. അവരുടെ കൈവശമുള്ള സ്വത്തുകൾ വാദികൾക്കു വിട്ടുകൊടുക്കണം. പ്രതികൾ കള്ളപ്രമാണങ്ങൾ ഉണ്ടാക്കാൻ ശ്രമിച്ചതായിട്ടും കാണുന്നു. കോടതി ചിലവു ഇരുകക്ഷികളും സഹിക്കണം. ഇതാണ വിധിയുടെ ചുരുക്കം.

നാബോത്തിന്റെ മുന്തിരിത്തോട്ടത്തെ സന്തതിപര്യന്തം അനുഭവിച്ചുകൊള്ളാമെന്നു വിചാരിച്ച ആഹാബന്മാരുടെമേലും ഇസബേലന്മാരുടെ മേലും ഏലിയാ നിബിയായുടെ ദീർഘദൎശനം ഇതാ നിവൎത്തിച്ചിരിക്കുന്നു. പാപപ്പെട്ട സുറിയാനിസഭയിൽനിന്നു തന്റെ കൃപയെ എടുത്തുകളയാത്ത കൎത്താവിനു എന്നുമെന്നേക്കും മഹത്വമുണ്ടാകട്ടെ ആമ്മീൻ. തന്റെ ദാസനും ഞങ്ങളുടെ പിതാവുമായ മാർ ദിവന്നാസ്യോസു മെത്രാപ്പൊലീത്താ മനസ്സിന്റെയും ശരീരത്തിന്റെയും പൂൎണ്ണസമാധാനത്തോടും സുഖത്തോടുംകൂടി ദീൎഘകാലം ആയുഷ്മാനായിരുന്നു ഈ സഭയെ ചെന്നായ്ക്കളുടെ വായിൽനിന്നു രക്ഷിച്ചു ജീവന്റെ വഴിയിൽ നടത്തുവാൻ താൻ കൃപ ചെയ്യുമാറാകട്ടെ. ആമ്മീൻ.

---

## സുറിയാനി സമുദായത്തിൽ ഉൾപ്പെട്ട ഏവരും അറിവാൻ.

സുറിയാനി സഭയെ സഹായിക്കാൻ ഇംഗ്ലാണ്ടിൽ നിന്നയക്കപ്പെട്ട മിഷ്യനറിമാർ ഈ നാട്ടിൽ വന്നപ്പൊൾ നമ്മുടെ പൂൎവ്വന്മാർ അവരെ സസന്തൊഷം കൈക്കൊണ്ടു സിമ്മനാരികാൎയ്യാന്വെഷണത്തിൽ പ്രവെശിപ്പിക്കയും നമ്മുടെ പള്ളികളിൽ പ്രസംഗിപ്പാൻ ധാരാളം സ്വാതന്ത്ര്യം കൊടുക്കയും ചെയ്തു. ഈ സ്വാതന്ത്ര്യം നമ്മുടെ സത്യ വിശ്വാസത്തെ നശിപ്പിച്ചു സുറിയാനി സഭയെ ഒന്നടങ്കം വഴങ്ങുന്നതിനു ഒരു മാൎഗ്ഗമാക്കിത്തീൎക്കുവാൻ അവർ ശ്രമിച്ചപ്പൊൾ നമ്മുടെ പിതാക്കന്മാർ അവരുടെ ഐക്യത്തെ ഉപേക്ഷിക്കേണ്ടിവന്നതു പ്രസിദ്ധമാണല്ലൊ. നമ്മുടെ സമുദായത്തിൽ ചേൎന്ന കുഞ്ഞുങ്ങളുടെ വിദ്യാഭ്യാസത്തിനും നമ്മുടെ സഭയുടെ പ്രാചീന ഉപദേശാചാരങ്ങളുടെ പ്രചാരത്തിനും സഹായമായി നമ്മുടെ പൊന്നുതമ്പുരാക്കന്മാർ നമുക്കു ദാനമായി കല്പിച്ചുതന്ന മണ്ട്റൊത്തുരുത്തു മുതലായ സ്വത്തുക്കളും പത്തുനാല്പതിനായിരം രൂപായും മിഷ്യനറിമാർ കൈവശപ്പെടുത്തി അവയുടെ ആദായം നമ്മുടെ കുഞ്ഞുങ്ങൾക്കു ഉപയോഗപ്പെടുത്താതെ നമ്മുടെ സഭയിൽ ഭിന്നതകളും മതവിപരീതങ്ങളും പരത്തുന്നതിനും നമ്മുടെ സഭാകെട്ടിടത്തെ പൊളിച്ചു ആ ഉരുപ്പടികൾകൊണ്ടു ഒരു അംഗ്ലിയാ സഭാകെട്ടിടം പണിയിക്കുന്നതിനും ഉപയോഗപ്പെടുത്തിവരുന്നതു കണ്ടുകൊണ്ടിരിക്കുന്ന സത്യ സുറിയാനിക്കുഞ്ഞുങ്ങൾക്കു ഇതു സഹിച്ചുകൂടാത്ത വേദനയാകുന്നു. അതിനു ഒരു പരിഹാരം നേടണമെന്നു സമുദായത്തിൽ മാന്യന്മാരായ അനേകൎക്കു വാഞ്ഛയുള്ളതായി അറിയുന്നു. സൎവ്വശക്തനായ ദൈവം നമുക്കു അകമെ ഉണ്ടായിരുന്ന ശത്രുക്കളെ നശിപ്പിക്കയും നാലു ഭാഗങ്ങളിലും ആശ്വാസത്തെ നൽകുകയും ചെയ്തി

രിക്കുന്നതിനാൽ നഷ്ടപ്പെട്ടിരിക്കുന്ന ഈ അവകാശത്തെ വീണ്ടെടുക്കുന്നതിനു ശ്രമിക്കേണ്ട സമയം വന്നിരിക്കുന്നു എന്നു മാന്യന്മാരായ പലരും അഭിപ്രായപ്പെടുന്നു. നമ്മുടെ വൈരികൾ രാക്ഷസന്മാരും നാമും അവരും തമ്മിലുള്ള താരതമ്യം ആനയും ആട്ടുംപോലെയല്ല ആനയും കൊതുകും പോലെ ആണെന്നും നമുക്കറിയാം. എങ്കിലും "യുദ്ധം യഹോവായിക്കുള്ളതാകുന്നു" ആയുധം കൂടാതെ ഇസ്രായേലിനെ ശത്രുക്കളിൽനിന്നു രക്ഷിച്ച സർവ്വശക്തൻ നമുക്കു സഹായിയായിട്ടുണ്ടു. പാവപ്പെട്ട സുറിയാനിസഭയെ ഇതേവരെ നടത്തി പാലിച്ച കർത്താവിന്റെ കയ്യ കുറുതായി പോയിട്ടില്ല. അതിനാൽ ദാവീദിനെപോലെ വിശ്വാസത്തോടുകൂടെ അടുത്താൽ ഗോലിയാത്തും വീഴും. ഇതു സാധിപ്പാൻ പാടില്ലാത്തവണ്ണം വിഷമമുള്ളതല്ലെന്നു നിയമപരിജ്ഞാനികൾ എന്നു പ്രസിദ്ധിയുള്ള വക്കീലന്മാരുടെ അഭിപ്രായവും കിട്ടിയിട്ടുണ്ടു. എങ്കിലും സമുദായത്തിനു പൊതുവിൽ ഈ കാൎയ്യത്തിൽ തൃപ്തിയുണ്ടോ എന്നും അവരുടെ സഹായവും സഹകരണവും ഉണ്ടാകുമൊ എന്നും അറിവാൻ ഇതിൽ പ്രയത്നിക്കുന്ന ഭാരവാഹികൾക്കു ആഗ്രഹമുണ്ടു എന്നു മാത്രമല്ലാ ആൎത്താറ്റു പള്ളികേസിനു വേണ്ടി സമുദായത്തിൽനിന്നും ഒരു വലിയ സംഖ്യ വ്യയം ചെയ്തിരിക്കുന്ന സ്ഥിതിക്കു ഉടനെ വേറൊരു തുല്യഭാരം സമുദായസ്വത്തിന്മെൽ ചുമത്തുന്നതു കുറെ സാഹസമാണെന്നു കൂടെ തോന്നുന്നു. തല്ക്കാലം സമുദായസ്വത്തിനെ ഭാരപ്പെടുത്താതെ ഈ വ്യവഹാരം ആരംഭിക്കുന്നതിനു വേണ്ടി ഇതിൽ സഹതാപമുള്ള മാന്യന്മാരുടെ സഹായം കിട്ടിയാൽകൊള്ളാമെന്നു പലൎക്കും അഭിപ്രായം ഉണ്ടു. അതിനാൽ ഈ ചിലവിലേക്കു ദാനമായി ദ്രവ്യസഹായം ചെയ്വാൻ മനസ്സുള്ളവർ അങ്ങിനെയും വ്യവഹാരശേഷം പൊതുസ്വത്തിൽ നിന്നു പലിശ കൂടാതെ കിട്ടുവാൻതക്കവണ്ണം മെത്രാപ്പോലീത്താ തിരുമേനിയുടെയും അസൊസിയേഷ്യൻ കമ്മട്ടിയുടെയും രേഖയിന്മെൽ കടമായി പണം കൊടുക്കുവാൻ മനസ്സുള്ളവർ അങ്ങിനെയും ചെയ്യുന്നതായാൽ കാൎയ്യനടത്തക്കു എളുപ്പവും സൌകൎയ്യവും ഉള്ളതാകുന്നു. അതിനാൽ ഈ അഭിപ്രായത്തിൽ ചേരുവാൻ മനസ്സുള്ളവർ തങ്ങളുടെ പേരുകളും ഇതിലെക്കായി നിശ്ചയിക്കുന്ന സഹായസംഖ്യയും അതു ദാനമായിട്ടൊ മേൽപ്രകാരം കടമായിട്ടൊ കൊടുക്കാൻ നിശ്ചയിച്ചിരിക്കുന്നതെന്നുള്ള വിവരവും താഴെ പേരെഴുതിയിരിക്കുന്ന ആളിനെ കഴിയുന്ന വേഗത്തിൽ അറിയിക്കണമെന്നപേക്ഷിക്കുന്നു.

ഇ. എം. പീലിപ്പോസ
ഇടവക പത്രിക പത്രാധിപർ
കോട്ടയം.

൧൦൮൧ ചിങ്ങം ൨൩൹

---

## ക്രിസ്തുവിൻ വർണ്ണന—ഒരു ധ്യാനം.

ഇംഗ്ലീഷിൽ നിന്നും തൎജ്ജിമ ചെയ്യപ്പെട്ടതു.

"ക്രിസ്തു നമ്മുടെ വഴിയാകുന്നു; നാം അവനിൽ നടക്കുന്നു. അവൻ നമ്മുടെ സത്യമാകുന്നു; നാം അവനെ ആലിംഗനം ചെയ്യുന്നു. അവൻ നമ്മുടെ ജീവനാകുന്നു; നാം അവനിൽ വസിക്കുന്നു. അവൻ നമ്മുടെ പ്രഭുവാകുന്നു; നമ്മെ ഭരിക്കുന്നതിനു നാം അവനെ തെരിഞ്ഞെടുക്കുന്നു. അവൻ നമ്മുടെ യജമാനൻ ആകുന്നു; നാം അവന്റെ കീഴിൽ വേല ചെയ്യുന്നു അവൻ നമ്മുടെ ഉപാദ്ധ്യായൻ ആകുന്നു; രക്ഷയിൻ വഴിയെ

അവൻ നമ്മെ പഠിപ്പിക്കുന്നു. അവൻ നമ്മുടെ ദീർഘദർശി ആകുന്നു; വരുവാനിരിക്കുന്നതിനെ മുന്നക്കൂട്ടി അവൻ നമ്മെ കാണിച്ചുതരുന്നു. അവൻ നമ്മുടെ വൈദികൻ ആകുന്നു; നമ്മുടെ പാപങ്ങൾക്കു വേണ്ടി അവൻ ബലി നൽകപ്പെട്ടിരിക്കുന്നു. അവൻ നമ്മുടെ വക്കീൽ ആകുന്നു; നമ്മുടെ ജയത്തിനു വേണ്ടി അവൻ സദാ വാദിക്കുന്നു. അവൻ നമ്മുടെ രക്ഷകർത്താവാകുന്നു; അവസാനത്തോളം അവൻ നമ്മെ രക്ഷിക്കുന്നു. അവൻ നമ്മുടെ വേരു ആകുന്നു; നമ്മുടെ വളർച്ച അവനിൽ നിന്നാകുന്നു. അവൻ നമ്മുടെ ഭക്ഷണം ആകുന്നു; നാം അവനെ വിശുദ്ധ കുർബ്ബാനയിൽ ഭക്ഷിക്കുന്നു. അവൻ നമ്മുടെ ഇടയൻ ആകുന്നു; പുഷ്ടിയുള്ള മൈതാനങ്ങളിലേക്കു നമ്മെ അവൻ നടത്തിക്കൊണ്ടുപോകുന്നു. അവൻ നമ്മുടെ സത്യ മുന്തിരിവൃക്ഷം ആകുന്നു; നാം അവനിൽ വസിക്കുന്നു അവൻ നമ്മുടെ ജീവവെള്ളം ആകുന്നു; അവനെ കുടിച്ചു നാം നമ്മുടെ ദാഹം തീർക്കുന്നു. അവൻ സകലരേക്കാൾ സുന്ദരൻ ആകുന്നു; സകലരേക്കാളും നാം അവനിൽ അതിശയിക്കുന്നു. അവൻ പിതാവിൻ മഹത്വത്തിന്റെ ശോഭയും പിതാവിന്റെ സത്യസ്വരൂപത്തിൻ പ്രതിമയും ആത്രേ; അവന്റെ ശോഭ നമ്മിൽ പ്രതിബിംബിക്കുന്നതിനു നാം യത്നിക്കുന്നു. അവൻ എല്ലാററിനേയും സൂക്ഷിപ്പുകാരൻ ആകുന്നു; നാം അവനിൽ വിശ്രമിക്കുന്നു. അവൻ നമ്മുടെ ജ്ഞാനം ആകുന്നു; നമ്മെ അവൻ വഴി നടത്തുന്നു. അവൻ പാപത്തെ ജയിച്ചവൻ ആകുന്നു; നമ്മുടെ ബലഹീനതയെ അവനിൽ നാം ഭരമേല്പിക്കുന്നു. അവൻ നമ്മെ ശുദ്ധീകരിക്കുന്നവൻ ആകുന്നു; വിശുദ്ധ ജീവിതത്തിനു നമുക്കു അവശ്യം വേണ്ടതായ ശക്തി അവനിൽനിന്നു നാം പ്രാപിക്കുന്നു. അവൻ നമ്മുടെ രക്ഷ ആകുന്നു; സകല കറകളിൽനിന്നും അവൻ നമ്മെ രക്ഷിക്കുന്നു. അവൻ നമ്മുടെ വൈദ്യൻ ആകുന്നു. നമ്മുടെ സകല വിധ രോഗങ്ങളേയും അവൻ സൌഖ്യമാക്കുന്നു. അവൻ നമ്മുടെ സ്നേഹിതനാകുന്നു; നമ്മുടെ ആവശ്യങ്ങളെയെല്ലാം അവൻ നിവർത്തിക്കുന്നു. അവൻ നമ്മുടെ സഹോദരൻ ആകുന്നു; നമ്മുടെ വേദനകളിലും കഷ്ടപ്പാടുകളിലും അവൻ നമ്മെ സന്തോഷിപ്പിക്കുന്നു" "എന്റെ ആത്മാവു വിശപ്പും ദാഹവും ഉള്ള ഒരു ശിശുവിനെപ്പോലെയാകയാൽ എന്റെ വിശപ്പും ദാഹവും തീരേണ്ടുന്നതിനു ഞാൻ ക്രിസ്തുവിന്റെ സ്നേഹത്തേയും സമാധാനത്തേയും ആവശ്യപ്പെടുന്നു. ഞാൻ കാണാതെപോയി അലഞ്ഞു നടക്കുന്ന ഒരു ആടു ആകകൊണ്ടു ഒരു നല്ല വിശ്വസ്ഥ ഇടയനായി ക്രിസ്തുവിനെ ആവശ്യപ്പെടുന്നു. എന്റെ ആത്മാവു, ആനറാഞ്ചിപ്പക്ഷിയാൽ ഓടിച്ചു പിടിക്കപ്പെടുവാൻ പോകുന്ന ഒ

ത ഭയന്ന മാടപ്രാവിനെപ്പോലെയാകയാൽ, എന്റെ അഭയപ്രാപ്തിക്കു ക്രിസ്തുവിന്റെ ആണിപ്പഴുതുകളെ ഞാൻ ആവശ്യപ്പെടുന്നു. ഞാൻ ഉണങ്ങിത്തുടങ്ങിയ ഒരു മുന്തിരിവൃക്ഷം ആകകൊണ്ടു മറിഞ്ഞുപോകാതെ പിടിച്ചുകൊള്ളുവാൻ ക്രിസ്തുവിന്റെ സ്ലീബായെ ആവശ്യപ്പെടുന്നു. ഞാൻ ഒരു പാപി ആകയാൽ ക്രിസ്തുവിന്റെ പാപമില്ലായ്മയെ ആവശ്യപ്പെടുന്നു. ഞാൻ നഗ്നനാകകൊണ്ടു, എനിക്കു ഉടുപ്പിന്നു ക്രിസ്തുവിന്റെ ശുദ്ധിയെയും പരമാർത്ഥതയെയും ആവശ്യപ്പെടുന്നു. ഞാൻ വ്യസനത്തിലും ഞെരുക്കത്തിലും അകപ്പെട്ടിരിക്കയാൽ ക്രിസ്തുവിന്റെ ആശ്വാസത്തെ ആവശ്യപ്പെടുന്നു. ഞാൻ അജ്ഞാനിയാകകൊണ്ടു ക്രിസ്തുവിന്റെ പാണ്ഡിത്വത്തെ ആവശ്യപ്പെടുന്നു. ഞാൻ കഴിയില്ലാത്തവനും ബുദ്ധിഹീനനുമാകയാൽ പരിശുദ്ധ റൂഹായുടെ സഹവാസവും തിരിച്ചറിവും ആവശ്യപ്പെടുന്നു. ഏതു സ്ഥലത്താകട്ടെ, ഏതു സമയത്താകട്ടെ, എനിക്കു അവനെക്കൂടാതെ ജീവിപ്പാൻ കഴികയില്ല. ഞാൻ പ്രാർത്ഥിക്കുകയാണെങ്കിൽ പരിശുദ്ധാത്മാവു എന്നെ അതിലേക്കു ഉത്സാഹിപ്പിക്കണം. ദൈവീക കോർത്തി മുമ്പാകെ സാത്താൻ എന്നെ വിസ്താരത്തിന്നു കൊണ്ടുപോകയാണെങ്കിൽ അവൻ എന്റെ ഭാഗം വക്കാലത്തു പിടിക്കണം. ഞാൻ ഞെരുക്കത്തിലകപ്പെടുകയാണെങ്കിൽ, അവൻ എന്റെ സഹായി ആയിരിക്കണം. ലോകം എന്നെ ശിക്ഷയ്ക്കു വിധിക്കയാണെങ്കിൽ, അവൻ എന്നെ രക്ഷിക്കണം. ഞാൻ ഉപേക്ഷിക്കപ്പെടുകയാണെങ്കിൽ, അവൻ എന്റെ ആശ്രയം ആയിരിക്കണം. ഞാൻ മരിക്കയാണെങ്കിൽ, അവൻ എന്റെ ജീവൻ ആയിരിക്കണം. ഞാൻ ശവക്കുഴിയിൽ പൊടിയായിപ്പോകയാണെങ്കിൽ, എന്റെ ഉയിർത്തെഴുന്നേല്പു അവൻ ആയിരിക്കണം. ആയതുകൊണ്ടു, അല്ലയോ എന്റെ രക്ഷകനെ, നിനക്കു സദാ സ്തോത്രമുണ്ടാകട്ടെ. ലോകവും അതിലുള്ള സകലവും ഉപേക്ഷിച്ചു നിന്റെ സന്നിധിയിങ്കലേക്കു ഞാൻ അടുക്കുമാറാകട്ടെ. നിന്റെ തിരുവിഷ്ടം എന്നിൽ എന്നേക്കും നിവൃത്തിക്കപ്പെടുകയും ചെയ്യട്ടെ."

എം. പി. പീററർ.

---

## ഒരു മറുപടി.

മാന്യ പത്രാധിപരെ!

കഴിഞ്ഞ ൬-ാം ലക്കം പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഗുണകാംക്ഷിയുടെ അപേക്ഷ ഞാനും വായിക്കുന്നതിനു ഇടയായി. പട്ടണത്തിന്റെ ഇപ്പോഴത്തെ സ്ഥിതിയെപ്പററി വർണ്ണിച്ചിരിക്കുന്നതു മഹാ വിശേഷംതന്നെ. കുന്ദംകുളം പട്ടണത്തെപ്പററി മുമ്പു അറിഞ്ഞിട്ടുള്ളവരിൽ ആരെങ്കിലും ടി- അപേക്ഷ വായിച്ചാൽ അതിശയിക്കാത്തവർ ഉണ്ടാകുമൊ. പട്ടണത്തിന്റെ വാസ്തുവസ്ഥിതിയോ

120

ടു ഇതിനെ താരതമ്യപ്പെടുത്തി നോക്കിയാൽ ഛിദ്രകാംക്ഷി ആളെ അറിയിക്കാതെ ഉദ്ദേശം സാധിപ്പാനായിട്ടു ഗുണകാംക്ഷിയുടെ വേഷം ധരിച്ചതാണെന്നു തെളിവാകുന്നു. അല്ലെങ്കിൽ വാസ്തവവിരുദ്ധങ്ങളായ ചില സംഗതികളെ പറഞ്ഞുകൊണ്ടു പട്ടക്കാരെ ഇത്ര ആക്ഷേപിക്കയില്ലായിരുന്നു.

സഭകൾ വൎദ്ധിക്കുന്നതിനു ഇയാൾ പറയുന്ന കാരണം പട്ടക്കാരുടെ ഉദാസീനതയെന്നാണു. ഇംഗ്ലണ്ടു അമേരിക്ക മുതലായ സ്ഥലങ്ങളിലെ ഇടവകകളിൽ ആത്മികമായും ലൌകികമായും ഉള്ള അറിവിൽ ഒട്ടും അപ്രധാനികളല്ലാത്തവരും വളരെ എരിവോടും തീക്ഷ്ണതയോടുംകൂടി വേല നടത്തുന്നവരുമായ അനേകം പട്ടക്കാർ ഉണ്ടായിരുന്നിട്ടും നാൾക്കുനാൾ ഓരോ ഇടവകകളിലും ഛിദ്രങ്ങൾ ഉണ്ടായികൊണ്ടിരിക്കുന്നതും സഭകൾ വൎദ്ധിക്കുന്നതും നാം കാണുന്നു. അതുകൊണ്ടു പട്ടക്കാരുടെ ഉദാസീനത സഭ വൎദ്ധിക്കുന്നതിനു കാരണമായിട്ടോ അവരുടെ എരിവോടുകൂടിയ വേല സഭ വൎദ്ധിക്കുന്നതിനു പ്രതിബന്ധമായിട്ടോ ഭവിക്കുന്നതല്ലാ.

നമ്മുടെ മാന്യ ലേഖകൻ പറയുന്നപ്രകാരം നമ്മുടെ സഭയിൽ നിന്നു ഒരിക്കലും അന്യസഭയിൽ പോകയില്ലെന്നു തീൎച്ചയായും പറയത്തക്ക ബാല്യക്കാർ ഒരു സുവിശേഷ സംഘം ഏൎപ്പെടുത്തുകയൊ ലേഖകൻ പറയുന്നപ്രകാരമുള്ള ബ്ബലമായ ട്ടുകൾ ഏൎപ്പെടുത്തുകയൊ ചെയ്യുതായി ഇവിടെ ഒരു സ്ഥലത്തും അറിവില്ല. കുറെ മുമ്പു തന്നെ ചുക്കാനില്ലായികയാൽ കടലിൽ അങ്ങുമിങ്ങും ഓളത്തിന്റെ ഗതിയെ അനുസരിച്ചു അലഞ്ഞു നടക്കുന്ന രണ്ടുമൂന്നു യൌവനക്കാർ കൂടി ഒരു സ്ഥലം വാടകെക്കു വാങ്ങി അതിൽ പ്രാൎത്ഥനയും പ്രസംഗവും നടത്തിവരുന്നതായി അറിവുണ്ടു. ഇവൎക്കു നമ്മുടെ ലേഖകൻ പറഞ്ഞപ്രകാരം ഉള്ള ഗുണങ്ങളിൽ ഒരംശമെങ്കിലും ഉണ്ടായിരുന്നെങ്കിൽ പട്ടക്കാരിൽനിന്നു ഒരു അനുവാദം എങ്കിലും വാങ്ങിക്കുവാൻ വഴിയില്ലയൊ. വീണ്ടും ഇവരുടെ യോഗത്തിൽ വല്ലതും ഒരു നിയമം ഉണ്ടെങ്കിൽ അതു ആൎക്കും പ്രസംഗിക്കാം എന്നും ബോധിച്ച പാട്ടുകൾ പാടാമെന്നും സഭയിൽ വച്ചു മറ്റുള്ളവൎക്കുവേണ്ടി ഓരോരുത്തനായി പ്രാൎത്ഥിക്കാമെന്നു മാണു. ഇവരുടെ പാപം ഏറ്റുപറച്ചിൽ രഹസ്യമായി പട്ടക്കാരനോടല്ലാ സഭയിൽവച്ചു പരസ്യമായിട്ടാണു. ഇപ്രകാരമുള്ളവരോടു നമ്മുടെ പട്ടക്കാരും ജനങ്ങളുംകൂടി ചേൎന്നു പ്രവൃത്തിക്കുന്നതായാൽ കുത്തഴിഞ്ഞ പുസ്തകമെന്നും ചട്ടമില്ലാത്ത സ്ലേറ്റു എന്നും വല്ലവരെക്കുറിച്ചും പറഞ്ഞിരിക്കുന്ന പ്രവചനം നമ്മിലും നിറവേറുവാൻ ഇടയാകുമെന്നാണ എനിക്കു തോന്നുന്നതു. അല്ല ഇപ്രകാരമുള്ളവ പ്രവൃത്തിക്കുന്നതിനു യാതൊരു വിരോധവുമില്ലെന്നാണ് സഭയുടെ നിശ്ചയമെന്നു മാന്യ പത്രികമൂലം അറിവു തരുന്നതായാൽ പട്ടക്കാർ അവരോടുകൂടി യോജിച്ചു പ്രവൃത്തിക്കുന്നതിനു ഒരു വിനാഴികപോലും താമസിക്കുമെന്നു തോന്നുന്നില്ല.

എന്നാൽ ഇനി നമ്മുടെ ലേഖകൻ പറയുന്ന പ്രകാരം ഈ കൂട്ടർ ഞങ്ങൾ സാക്ഷാൽ യാക്കോബായക്കാരാണെന്നു പറയാതിരിക്കുന്നില്ല. അതു അകത്തു കത്തിയും പുറത്തു പത്തിയും എന്നു പറഞ്ഞ നിലയാണു. ലേഖകൻ പറയുന്ന പ്രകാരം പട്ടക്കാർ അവരെ വെറുപ്പിക്കയല്ലാ അവർ പട്ടക്കാരെ വെറുപ്പിക്കയാണ ചെയ്യുതു. ജ്ഞാനസ്നാനത്തിൽ ശിശു പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നില്ലെന്നും പട്ടക്കാർ ഊതുന്നതു വെറുതെയാണെന്നും ഇങ്ങിനെ ഊതുമ്പോൾ പരിശുദ്ധാത്മാവിനെ പ്രാപിക്കയാണെങ്കിൽ ഊതി ഊതി പട്ടക്കാരുടെ വായു അവസാനിക്കയില്ലയൊ എന്നും പരസ്യമായി ഇവരിൽ ചിലരും നവീകരണക്കാരുംകൂടി പറകയുണ്ടായി. ഇവരുടെ ഈ അഭിപ്രായത്തെ ഖണ്ഡിക്കുന്നതായി മി: പി. കെ. ഐ. നിഷ്പക്ഷവാദി എന്ന പത്രത്തിൽ പ്രസിദ്ധപ്പെടുത്തിവരുന്ന ലേഖനങ്ങൾക്കു എതിരായി സുവിശേഷ വെണ്മഴു എന്ന കടലാസ് പുറത്തു ഇറക്കിയിരിക്കുന്നതിലും ഈ കൂട്ടരിൽ ചിലർ ഇല്ലന്നില്ല. ഇവരുടെ വായ് ചക്കരയാണെങ്കിലും കൈ കൊക്കരയാണ്. ഇപ്രകാരമുള്ളവരെക്കുറിച്ചു ഇത്ര സ്തുത്യമായ ഒരു ലേഖനം ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തുവാൻ തക്കവണ്ണം ലേഖകനു ധൈൎയ്യം വന്നതിനെ ആലോചിക്കുമ്പോൾ ഞാനും എന്നെപ്പോലെ അനേകരും ആശ്ചൎയ്യഭരിതരായി തീരുന്നു. ഈ കൂട്ടർ യാക്കോബായ സഭയുടെ ഇനിയത്തെ തലമുറയായി നിസ്സംശയം വിചാരി

കപ്പെടണം എന്നല്ലെ നമ്മുടെ ലേഖകൻ പറയുന്നതു. യാക്കോബായ സഭയുടെ ഇനിയത്തെ തലമുറ ഇവരായിരുന്നാൽ പിന്നെ സഭയുടെ കാൎയ്യങ്ങൾ പറയണമെന്നില്ലല്ലോ. ആകയാൽ സഭയുടെ ചില മൂല വിശ്വാസങ്ങൾ മാററപ്പെട്ടു ഈ കൂട്ടരുടെ വിശ്വാസം സഭയിൽ നടപ്പാകണമെന്നല്ലെ ലേഖകന്റെ ആഗ്രഹം. അതുകൊണ്ടു ഗുണകാംക്ഷി ഛിദ്രകാംക്ഷിയാണെന്നു ഞാൻ പറഞ്ഞതുകൊണ്ടു വല്ല തരക്കേടും ഉണ്ടോ.

ഇങ്ങിനെ കാലാന്തരംകൊണ്ടു ഉണ്ടായിവരുന്ന അഭിപ്രായങ്ങളോടുകൂടി പട്ടക്കാർ യോജിച്ചു അവരെ അനുഗമിക്കയാണെങ്കിൽ പട്ടക്കാൎക്കു അധികം പ്രയാസം കൂടാതെ കഴിക്കാം.

ആയ്യുകൊണ്ടു നിരപരാധ ബാധിതരായ പട്ടക്കാർ ഇതുകൊണ്ടൊന്നും ഭ്രമിക്കാതെ ദൈവത്തെ ആശ്രയിച്ചുകൊണ്ടു തങ്ങൾക്കു ഭരമേല്പിക്കപ്പെട്ട ചുമതലയുടെ ഗൌരവത്തെ അറിഞ്ഞു പ്രവൃത്തിച്ചാൽ മാത്രം മതി.

ററി. ഇ. വ.

---

## "ക്രിസ്തുവിന്റെ രണ്ടാമത്തെ വരവു"

ഇംഗ്ലീഷിൽനിന്നും തൎജ്ജിമ ചെയ്യപ്പെട്ടതു.

ഇതു ഭൂതമൊ, വൎത്തമാനമൊ, ഭാവിയൊ? സംശയം കൂടാതെ ഇതു ഭാവി തന്നെ ആകുന്നു. ഇതു ഭാവി ആകുന്നു എന്നുള്ളതു വേദപുസ്തക സാക്ഷികളെക്കൊണ്ടറിയാം.

എന്നാൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവു ഊൎശ്ലേമിന്റെ നാശത്തിൽ ആയിരുന്നു എന്നു ചിലരും, കൎത്താവിന്റെ ഉയിൎത്തെഴുനേല്പിൽ ആയിരുന്നു എന്നു മററു ചിലരും, ഇതു മാനസാന്തരത്തിൽ ആത്മീക വരമാകുന്നു എന്നു വേറെ ചിലരും ഘോഷിച്ചു പോരുന്നു. എന്നാൽ മേഘങ്ങളിൽ സ്വൎഗ്ഗത്തിലേക്കു എടുക്കപ്പെട്ടതായ യേശു ഇതുവരേയും വന്നിട്ടില്ല. ഏതുപ്രകാരം തന്നെ സ്വൎഗ്ഗത്തിലേക്കു എടുത്തുകൊണ്ടുപോയൊ അപ്രകാരം തന്നെ താൻ തിരികെ വരുമെന്നു എത്രയും തെളിവായി പറയപ്പെട്ടിരിക്കുന്നു. "കണ്ടാലും അവൻ മേഘങ്ങളിൽ വരുന്നു. അപ്പോൾ സകല കണ്ണുകളും അവനെ കുത്തിയവരും അവനെ കാണും" (വെളി. ൧: ൭) "താൻ തന്റെ പ്രത്യക്ഷതയിങ്കലും, രാജത്വത്തിങ്കലും ജീവിച്ചിരിക്കുന്നവരേയും മരിച്ചവരേയും ന്യായം വിധിക്കും" (തിമത്തി ൪: ൧) മരിച്ചവരെ ഉയിൎത്തെഴുനേല്പിക്കും ലോകത്തെ ന്യായം വിധിക്കും, തന്റെ ആളുകളെ രക്ഷിക്കും, ദുഷ്ടന്മാരെ നശിപ്പിക്കും, "സകല കാൎയ്യങ്ങളും" യഥാസ്ഥാനപ്പെടുത്തും, "താൻ എന്നേക്കും വാഴും" (നടപ്പുകൾ ൩: ൧൯, ൨൧; എബ്രാ ൯: ൨൮; ൨ തെസ്സ- ൧: ൭) അപ്പോൾ ശാപത്തിൽ നിന്നു വീണ്ടെടുക്കപ്പെട്ടതും, പുതുതാക്കപ്പെട്ടതും പൂൎണ്ണമാക്കപ്പെട്ടതും, യഹോവായാൽ വാഗ്ദത്തം ചെയ്യപ്പെട്ടപ്രകാരം "ദൈവത്തിന്റെ മഹത്വം കൊണ്ടു

നിറഞ്ഞതു്” ആയ ഒരു ലോകം നമുക്കുണ്ടാകും. അപ്പോൾ ആകുന്നു “സൌമ്യതയുള്ളവർ ഭൂമിയെ അവകാശമായനുഭവിക്കുന്നതും, സമാധാനത്തിന്റെ സമൃദ്ധിയിൽ സന്തോഷപ്പെടുന്നതും” (സങ്കി ൩൭: ൧൧; മത്താ ൫: ൫) അപ്പോൾ ആകുന്നു “ദുഷ്ടന്മാർ ഭൂമിയിൽ നിന്നു ക്ഷയിച്ചില്ലാതാകുന്നതു്” (സങ്കി. ൩൭: ൧൦—൨൨; തെസ്സ. ൧: ൯) അപ്പോൾ ആകുന്നു “കൎത്താവിനാൽ തിരഞ്ഞെടുക്കപ്പെട്ടവർ തിരിഞ്ഞ പാട്ടുകളോടും, എന്നേക്കുമുള്ള സന്തോഷത്തോടും സീയോനിലേക്കു വരുന്നതു്” ഏശായ ൩൫: ൧൦; വെളി. ൨൧: ൧, ൨) ലോകത്തിലുള്ള സകല ജാതിയും ദൈവത്തേയും കുഞ്ഞാടിനേയും സ്തുതിക്കുന്ന പാട്ടുകളെ യോഹന്നാൻ കേട്ടു എന്നുള്ളതു അപ്പോൾ പൂർത്തിയാകും. “നിപുസ്തകത്തെ വാങ്ങുവാനും അതിന്റെ മുദ്രയെ പൊട്ടിപ്പാനും യോഗ്യനാകുന്നു അതെന്തുകൊണ്ടെന്നാൽ നീ കൊല്ലപ്പെട്ടു നിന്റെ രക്തത്താൽ ഞങ്ങളെ സകല ഗോത്രത്തിൽ നിന്നും ജനത്തിൽ നിന്നും, ജാതിയിൽനിന്നും, ദൈവത്തിനായി വീണ്ടെടുക്കുകയും, ഞങ്ങളെ ഞങ്ങളുടെ ദൈവത്തിനു രാജാക്കന്മാരായിട്ടും, ആചാര്യന്മാരായിട്ടും, ആക്കിത്തീർക്കയും, ചെയ്തു; ഞങ്ങൾ ഭൂമിയിൽ രാജ്യഭാരവും ചെയ്യുമെന്നു പറഞ്ഞ ഒരു പുതിയ പാട്ടു പാടി” (വെളി. ൫: ൯, ൧൦) സ്വൎഗ്ഗത്തിലും ഭൂമിയുടെ മേലും, ഭൂമിക്കു താഴെയുള്ള സകല സൃഷ്ടിയും, സമുദ്രത്തിലുള്ളവയും, അവയിലുള്ളവ സകലവും, സിംഹാസനത്തിന്മേൽ ഇരിക്കുന്നവനും, കുഞ്ഞാടിനും സ്തുതിയും ബഹുമാനവും, മഹത്വവും ശക്തിയും, എന്നേക്കും ഉണ്ടാകട്ടെ എന്നു പറയുന്നതിനെ ഞാൻ കേട്ടു. (വെളി. ൫: ൧൩)

എന്നാൽ വേദവാക്യങ്ങൾ സകലതും നിവൃത്തിയാകുന്നതുവരെ താൻ തന്റെ പിതാവിന്റെ വലത്തുഭാഗത്തു പാപികൾക്കുവേണ്ടി മദ്ധ്യസ്ഥത പറഞ്ഞുകൊണ്ടിരിക്കും; പിന്നീടു താൻ തന്റെ വലുതായ ജോലിയെ തീർപ്പാനായിട്ടും, “മരണത്തിന്റെ ശക്തി ഉണ്ടായിരുന്നവനായ പിശാചിനെ നശിപ്പിച്ചിട്ടു” (എബ്ര ൨: ൧൪) മരണത്തെ ഇല്ലായ്മ ചെയ്യാനായിട്ടും വീണ്ടും വരും.

“അതുകൊണ്ടു ഞങ്ങളുടെ കൎത്താവും രക്ഷിതാവുമായ യേശുക്രിസ്തുവെ നീ വേഗം വരേണമെ”

കിഴക്കെ വീട്ടിൽ ഉമ്മുമ്മൻ ല്യൂക്ക്

---

പെന്തിക്കോസ്തുദിനത്തിൽ പിതൃഗുണനിധിയാം
റൂഹായെത്തന്നു ചിന്മെ-
ചെന്തീതുള്ളീട്ടു ശിഷ്യപ്രതിനിധിയരുളും
ലക്ഷ്യമാക്കീട്ടുതന്മെ-
ചിന്തും ഭാഷാന്തരത്താൽ പ്രഥമസഭയുഗാന്തം
പ്രതിഷ്ഠിച്ചു ചെമ്മെ-
അന്ത്യോഖ്യാക്രിസ്തുർ നാമസുകൃതകുഡുംബമാം
സ്ഥാപിതം ചെയ്തിതമ്മെ.

## പാരമ്പര്യ വേദശക്തി.

(ആലോഹോ.) പിതാക്കളും സഹോദരങ്ങളുമായുള്ളോരെ കേൾക്കുക. സാവകാശമായിട്ടു നോക്കാം റൂഹാതമ്പുരാനിൽ ലയിച്ചുകൊണ്ടു ആലോചിക്കട്ടെ. വേദമെന്നൊ സുവിശേഷമെന്നൊ പാരമ്പര്യമെന്നൊ ഏവൻഗേലിയോൻ എന്നൊ നാമങ്ങളോടുകൂടി യേശുമതം സഭയിൽ സ്ഥിതി ചെയ്യുന്നുണ്ടല്ലോ. നിത്യജീവന്റെ ഈ മഹാ ആധാരത്തിൽ സർവ്വത്തിന്റെയും കാരണം അടിസ്ഥാനം പിതൃസ്ഥാനവും സർവ്വത്തിന്റെ കാര്യമദ്ധ്യസ്ഥനായ പുത്രസ്ഥാനവും സർവ്വത്തിന്റെയും സാദ്ധ്യസ്ഥാനപൂർത്തിയായ റൂഹാതമ്പുരാനും നിരാക്ഷരപരമരഹസ്യമായിട്ടും അക്ഷരബാഹ്യമായിട്ടും അനക്ഷരാന്തരീയമായിട്ടും ലയിച്ചു ഇരിക്കുന്നപ്രകാരം തന്നെ ഇരിക്കുന്നു. ഈ മൂന്നു സ്ഥാനം ഇരുന്നതിൽ പുത്രൻ അക്ഷരസ്വരൂപമായതുപോലെ ഒരു ഭാഗം വേദാക്ഷരമാകേണ്ടതും പിതൃറൂഹാസ്ഥാനം രണ്ടും നിരാക്ഷരഅനക്ഷരങ്ങളായിട്ടു പാരമ്പര്യമെന്ന നാമത്തോടുകൂടി സഭയിൽ ജ്ഞാനദിവ്യജ്ഞാനം ചെയ്യുന്നു. ഇതിൽ ലഘുത്വം അറിഞ്ഞും ഗുരുത്വം അറിയാതെയും മഹത്ത്വം വിശ്വസിച്ചും തൃപ്പാദസേവ ചെയ്യുന്ന പാവപ്പെട്ട മനുഷ്യഗണങ്ങളിൽ ഒരു വൃന്ദമാണു യേശുദാസരായ നമ്മൾ.

൨. എന്നാൽ വേദവ്യാഖ്യാനത്തിനു അടിസ്ഥാനം വേദവാക്യങ്ങളൊ പാരമ്പര്യങ്ങളൊ എന്നു പുസ്തകനാമം കൊടുത്തു കെ. എൻ. ദാനിയേൽ എന്നൊരു മനുഷ്യൻ ഒരു പുസ്തകം നമ്മുടെ സമുദായത്തിലേക്കു അയച്ചിരിക്കുന്നു. എന്നാൽ ഈ പുസ്തകനാമവൈഭവത്തെക്കുറിച്ചു മാത്രമെ ഇപ്പോൾ കുറച്ചു പറയുന്നുള്ളു. ഈ നാമം തന്നെ ഒരു ചോദ്യമായിട്ടാണു കാണുന്നതു. ഒരു സംഗതിയെ മറ്റൊരുത്തനോടു ചോദിക്കുമ്പോൾ ആശയത്തിനു മൂന്നു അന്തരം ജനിക്കാം. ഒന്നുകിൽ അറിയുന്നതിനുള്ള സുബുദ്ധിക്കു. മറ്റൊന്നു വാഗ്വാദത്തിനുള്ള കുബുദ്ധിക്കു. പിന്നൊന്നു പരീക്ഷിക്കുന്നതായ അബുദ്ധിക്കു. ചോദ്യങ്ങളുടെ ഉദ്ദേശം ഈ മൂന്നു ബന്ധം വിട്ടുനിൽക്കുന്നില്ല. ഇതിൽ കെ. എൻ. ഡിയുടെ ഉദ്ദേശ്യം ഏതിനെയും ഇരിക്കട്ടെ.

൩. മഹാത്തുക്കളെ പുസ്തകനാമകൎത്താവു അറിഞ്ഞിട്ടുള്ളതെ പാരമ്പൎയ്യ ആചാരം അന്ത്യോഖ്യാസഭക്കു മാത്രമേയുള്ളു എന്നും പാരമ്പൎയ്യം അനുസരിച്ചു ക്രിസ്ത്യാനിയായിരിക്കുന്ന തനിക്കാകട്ടെ തന്റെ സഭക്കാകട്ടെ മറ്റു സഭകൾക്കാകട്ടെ പാരമ്പൎയ്യ അനുഷ്ഠാനങ്ങൾ ഉണ്ടോ ഇല്ലയൊ എന്നും പ്രഥമ ആലോചന ചെയ്യേണ്ടതായിരുന്നു. ചെയ്തിരുന്നു എങ്കിൽ സ്വന്ത നവീകരണ സമുദായത്തിലേക്കും മറ്റു സമുദായങ്ങൾക്കും ഓരൊ പുസ്തകങ്ങൾകൂടെ അയക്കേണ്ടതൊ അല്ലയൊ എന്നു സൽബുദ്ധി ചെയ്യുമായിരുന്നു.

൪. എന്നാൽ താനും തന്റെ സഭയും അന്യസഭകളും പാരമ്പൎയ്യങ്ങളെ ആചരിക്കുന്നില്ലെന്നും അന്ത്യോഖ്യാസഭ മാത്രം ആചരിക്കുന്നതു തെറ്റാണെന്നുള്ള വഞ്ചന നാട്യത്തുമ്മേൽ ഈ പുസ്തകനാമം കൊടുത്തു എങ്കിൽ സൎവ്വസഭയുടെയും പാരമ്പൎയ്യ ആചാരത്തെ നശിപ്പിച്ചും എല്ലാം തന്റെ പാരമ്പൎയ്യത്തോടു ചേൎത്തുകൊള്ളാമെന്നുമാണെങ്കിൽ ആയതു ഒരു അപഹരണമായിട്ടു വരാം. ഒരു മദ്യപാനി ആരും മദ്യപാനം ചെയ്യുന്നതു ദോഷമാണെന്നു ഉപദേശിച്ചുതുടങ്ങിയപ്പോൾ കേട്ടവൎക്കെല്ലാം ആ മനുഷ്യനെക്കുറിച്ചു സന്തോഷമുണ്ടായി. അയാൾ മദ്യപാനത്തിൽനിന്നും ഒഴിയാതെ കണ്ടതിൽ വീണ്ടും ആലോചിച്ചപ്പോൾ മദ്യപാനികളെ അതിൽനിന്നും ഒഴിച്ചുകളഞ്ഞാൽ ഉപദേശിക്കുമാത്രം സഹായത്തിനു വാങ്ങി കുടിച്ചുകൊള്ളാമെന്നുള്ള ഒരു സൂത്രമായിരുന്നു എന്നു പിന്നീടാണു എല്ലാവൎക്കും മനസ്സിലായതു. ഇതുപോലെ ഒരു സൂത്രമല്ലെങ്കിൽ താനും തന്റെ സഭാഗുരുക്കന്മാരും മറ്റും താഴെ കാണിക്കുന്ന പാരമ്പൎയ്യങ്ങളെ ആശ്രയിച്ചിരുന്ന അന്ത്യോഖ്യാ സഭക്കു മാത്രം ഈ പുസ്തകത്തെ അയച്ചുകൊടുത്തതു എന്തു കാൎയ്യത്തെ സാധിക്കാനാണു.

൫. താൻ ആചരിച്ചതും സ്വന്ത സഭയും ഇപ്പോൾ ആചരിച്ചുവരുന്നതും ആയ ശിശുസ്നാനത്തെക്കുറിച്ചും ഒരു വ്യാഖ്യാനം ചെയ്യുന്നെങ്കിൽ അപ്പോൾ അറിയും ഞങ്ങളുടെ മതപാരമ്പൎയ്യത്തിന്റെ ശക്തി. എന്തെന്നാൽ വിശ്വസിച്ചു സ്നാനപ്പെടണമെന്നും അല്ലെങ്കിൽ ശിക്ഷാവിധിയിൽ അകപ്പെട്ടുമെന്നും ആണല്ലൊ അടിസ്ഥാനവാക്യം. ഒന്നിനെ വിശ്വസിക്കണമെങ്കിൽ സ്ത്രീക്കൊ പുരുഷനൊ പ്രാപ്തി വന്നിരിക്കണം. താനും തന്റെ സഭയും, വിശ്വസിക്കാൻ പാടില്ലാത്ത കാലമായ ശിശുപ്രായത്തിൽ സ്നാനപ്പെട്ടിരിക്കയാണെങ്കിൽ വിശ്വസിച്ചു സ്നാനപ്പെടാഴികകൊണ്ടു വേദവാക്യ അടിസ്ഥാനപ്രകാരം ഇപ്പോൾ ശിക്ഷാവിധിയിൽ അകപ്പെട്ടിരിക്കയാണൊ? അല്ലാ, രക്ഷയിൽ ആണെന്നു വിശ്വസിക്കയും ചെയ്യുന്നുകൊണ്ടു ടി. വേദവാക്യത്തെ മാത്രം അടിസ്ഥാനമാക്കി ഞങ്ങളുടെ സ്നാനപാരമ്പൎയ്യത്തെക്കൊണ്ടു മേൽസ്ഥാനമാക്കി വ്യാഖ്യാനിച്ചാൽ മാത്രമെ തന്റെയും തന്റെ സഭയുടെയും

ഇപ്പോഴത്തെ വിശ്വാസം സഫലമാകുവാൻ കഴിയും. അല്ലെങ്കിൽ വേദവാക്യംകൊണ്ടു മാത്രം വ്യാഖ്യാനിച്ചു കാണിക്കുക. അപ്പോൾ ശിക്ഷയിൽ അകപ്പെട്ടിരിക്കുന്നു എന്നു തന്നെ വരും. തീൎച്ചതന്നെ. ഇതു കേട്ടു ബേപ്റ്റിസ്റ്റു മിഷ്യനിലേക്കൊ മറെറാ ചാടികളയരുതെ. അവിടെയും ചില പാരമ്പൎയ്യങ്ങൾ ഉണ്ടല്ലൊ.

൬- ഇനിയും മത്തായി ൨൬: ൨൬, ൨൭. ഈ വേദവാക്യങ്ങളെ അടിസ്ഥാനമാക്കികൊണ്ടു പാരമ്പൎയ്യമില്ലാതെ വ്യാഖ്യാനിക്കുമെങ്കിൽ, കുൎബ്ബാന വ്യാഴാഴ്ച രാത്രിയിലും പെസഹായോടു കൂടിയും പുരുഷന്മാൎക്കു മാത്രമായിട്ടും ഒരു വീട്ടിൽവെച്ചു വീഞ്ഞു അപ്പത്തിൽ പുരട്ടാതെയും കുൎബ്ബാന കൊടുത്തു; ഇപ്പോൾ നിങ്ങൾ താനും സഭയും ആചരിക്കുന്നതു എങ്ങിനെയെന്നു എല്ലാവരും സൽബുദ്ധിയോടു നോക്കട്ടെ. വ്യാഴാഴ്ചക്കു പകരം ഞായറാഴ്ചയും രാത്രിക്കു പകരം പകലും വീടിനു പകരം പള്ളിയും പുരുഷന്മാൎക്കു മാത്രമായിട്ടു കൊടുക്കാതെ സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കും കൂടിയും അപ്പത്തിൽ പുളിയും സൈത്തും ഉപ്പും വീഞ്ഞിൽ വെള്ളവും പെസഹായോടു കൂടാതെയും അപ്പത്തിൽ വീഞ്ഞു പുരട്ടിയും ഓൎമ്മയ്ക്കും പാപപൊറുതിക്കും ജീവന്നുകൾക്കും കൊടുത്ത വേദാക്ഷരങ്ങളെ നിഷേധിച്ചും ചിലർ ഓൎമ്മയ്ക്കുമാത്രമായിട്ടും കൊടുക്കുന്നു. എന്നാൽ ഒരു രഹസ്യത്തെപ്പറയുന്നു. പെസഹാ നിയമിച്ച സഫലം നോക്കാം. കൈപ്പു ചീരയും പുളിപ്പില്ലാത്ത അപ്പവും ചുട്ട അജമാംസവും മാത്രം സെഹ്യോന്റെ മാളികയിൽ. നിയമവിരോധമെന്നു ചിലൎക്കു തോന്നാവുന്ന ഈ മുന്തിരിരസം എവിടുന്നു വന്നു. വേദവാക്യം താൻ അവസാനിപ്പിച്ച പാരമ്പൎയ്യങ്ങളെ ആണു താൻ തുടെകൊണ്ടു എടുത്തിട്ടുള്ളതു. ആരായതു കുൎബ്ബാനയത്രെ. ഞങ്ങളുടെ പാരമ്പൎയ്യശക്തിയെ വന്നു പഠിച്ചുകൊൾക. ഇനിയും ഞങ്ങളുടെ പാരമ്പൎയ്യങ്ങളുടെ പരമരഹസ്യം ഇല്ലാതെ വേദവാക്യത്തെ, വേദവാക്യങ്ങളെകൊണ്ടുമാത്രം വ്യാഖ്യാനിക്കട്ടെ. അപ്പോൾ അന്ത്യോക്യയുടെ പോക്കറ്റിൽ തന്നെ തിരികെ വന്നു കിടക്കുന്നതു കാണാം. പക്ഷെ സത്യവാനായിരിക്കണം. എങ്കിലെ തിരികെ വരൂ.

൭- പിന്നെയും ക്രിസ്ത്യാനി സഭകളെല്ലാം ഞായറാഴ്ച ബലമായിട്ടു ആചരിക്കുന്നവല്ലൊ. ഈ ഞായറാഴ്ചയുടെ മാഹാത്മ്യത്തെക്കുറിച്ചു വേദവാക്യത്തെ, അടിസ്ഥാനമാക്കി വ്യാഖ്യാനിക്കുന്ന ക്രിസ്ത്യാനികൾ ഭൂമിയിൽ ഉണ്ടൊ. ഉണ്ടെങ്കിൽ കാണട്ടെ. ശനിയാഴ്ചയെ സംബന്ധിച്ച വേദവാക്യം അടിസ്ഥാനമാക്കി വ്യാഖ്യാനിക്കാമെങ്കിലും ഈ ശനിയാഴ്ച ആചാര വേദവാക്യങ്ങളെ നിങ്ങൾ തള്ളിയതും ഞായറാഴ്ചയെ സ്വീകരിച്ചു ആചരിച്ചു വരുന്നതും വേദവാക്യങ്ങളെകൊണ്ടൊ ഞങ്ങളുടെ പാരമ്പൎയ്യങ്ങളിൽ നിന്നും അപഹരിച്ച തൊണ്ടികളെ ആധാരമാക്കികൊണ്ടൊ എ

ല്ലാവരും ആചരിക്കുന്നതും, ആചരിപ്പിക്കുന്നതും. ഇതാണു സഭ നടത്തുന്നവരെല്ലാം അന്ത്യോക്യായുടെ പോക്കറ്റിൽ കിടന്നുംകൊണ്ടാണെന്നു പറഞ്ഞിട്ടുള്ളതു. ഈ ലേഖനം മുഴുവനും വേദം വായിച്ചവരല്ലാ വേദം പഠിച്ചവരത്രെ നോക്കേണ്ടതു. ഒരു കടുകമണി തുളച്ചു അതിനകത്തൊരു മലയെ ഒളിച്ചുകളയാമെന്നു നിങ്ങൾ ശ്രമിച്ചതുപോലെയിരിക്കുന്നല്ലൊ. എന്റെ സാറെ • ഇതൊരു ആശ്ചൎയ്യമെന്നെ പറവാനുള്ളു.

വ്യ. ഇനിയും കുറച്ചു പറയേണ്ടിയിരിക്കുന്നു. വേദവ്യാഖ്യാനത്തിന്റെ അടിസ്ഥാനം വേദവാക്യങ്ങളൊ പാരമ്പൎയ്യങ്ങളൊ എന്നു ചോദിച്ചല്ലൊ. എന്നാൽ ചില വ്യാഖ്യാനത്തിൽ വേദവാക്യം അടിസ്ഥാനമാകാമെന്നിരിക്കട്ടെ. അടിസ്ഥാനമെന്നു ഒന്നിനെ പറയുമെങ്കിൽ ഇടസ്ഥാനവും മേൽസ്ഥാനവും ഇങ്ങിനെ രണ്ടും കൂടി ലയിച്ചിട്ടാണു അടിസ്ഥാനമെന്നു ഒന്നിനെ പറയുന്നതു. അടിസ്ഥാനം വേദവാക്യമാണെന്നു പ്രയോഗിച്ചതിൽ അതിന്റെ മേൽസ്ഥാനങ്ങളായി പൂൎത്തിയാക്കുന്നവയായ സ്ഥാനങ്ങൾ രണ്ടും പാരമ്പൎയ്യങ്ങളാണെന്നു അറിഞ്ഞവരെപ്പോലെ കെ. എൻ. ഡി. സമ്മതിച്ചുപോയിരിക്കുന്നു. അബദ്ധം! ഒന്നിന്റെ അടിസ്ഥാനം എങ്ങിനെയുള്ളതു. പത്രോസ് ശ്ലീഹായെപ്പോലെ പിതാക്കൾ പള്ളിക്കു ഒരു അടിസ്ഥാനക്കല്ലു വെക്കുന്നു. അതിന്മേൽ കല്പണിക്കാർ പണിയുന്നു. ഭിത്തിപ്പൊക്കം അവസാനിച്ചു. അപ്പോൾ അടിസ്ഥാനവും ഇടസ്ഥാനവുമായി. ഉത്തരം, കഴുക്കോൽ, പട്ടിക, മോന്തായം, മേച്ചിലും മറ്റും തീൎന്നു മേൽസ്ഥാനമായി. ഈ മൂന്നു സ്ഥാനം തികയുമ്പോൾ പള്ളി കൂദാശ ചെയ്യൂ. മൂന്നു സ്ഥാനയോജിപ്പിൽ അതുമുതൽ പള്ളിയെന്നാണല്ലൊ നാമം. ഇതുപോലെ വേദവ്യാഖ്യാനത്തിന്റെ അടിസ്ഥാനം ചിലതു വേദവാക്യങ്ങളായിട്ടും ചിലതു പാരമ്പൎയ്യങ്ങളായിട്ടും വരും. ചില വ്യാഖ്യാനത്തിന്റെ അടിസ്ഥാനം വേദവാക്യമായിട്ടു വരുമെങ്കിൽ ഇടസ്ഥാനം പാരമ്പൎയ്യ രേഖകളും മേൽസ്ഥാനം പാരമ്പൎയ്യ വേദതത്വ പൂൎവ്വപിതാക്കളും ചേൎന്നു പൂൎത്തിയിൽ വരും. സൃഷ്ടികളും സ്രഷ്ടാവും ഈ മൂന്നു സ്ഥാനത്തെ ഭൂമിയിൽ പൂൎത്തിയാക്കിയിരിക്കുന്നു. പാരമ്പൎയ്യമെന്ന പദത്തിൽ ഇതെല്ലാം അടങ്ങിവരാം. ഇതു വായിക്കുമ്പോൾ മേൽ കാണിച്ച ൫-ാം ൬-ാം ൭-ാം ഭാഗങ്ങൾ ഒന്നുകൂടി നോക്കിക്കൊള്ളണം. എന്നാൽ പാരമ്പൎയ്യങ്ങളിൽ [ ചിലതു വേദവാക്യങ്ങളായി ചമഞ്ഞതല്ലാതെ വേദവാക്യം പാരമ്പൎയ്യമായിട്ടു ഇനി ചമയുകയില്ല. വേദവാക്യം വീണ്ടും ലോകാവസാനത്തിന്നു പിന്നെ ഇരിക്കുന്ന പാരമ്പൎയ്യങ്ങളോടുകൂടി മാറി വരുമത്രെ. വേദവാക്യങ്ങളുടെ കാരണം പാരമ്പൎയ്യങ്ങളിൽ ചിലതു വേദവാക്യമെന്ന കാൎയ്യനാമത്തെ ധരിച്ചതിനാണു വേദാക്ഷരങ്ങളെന്നൊ വേദങ്ങളെന്നൊ നാമങ്ങൾ. ഈ നാമം ധരിക്കാതെ പൂൎവ്വാവസ്ഥയിൽ തന്നെ ഇരിക്കുന്ന കാരണാക്ഷ

കൾക്കു പാരമ്പര്യമെന്നു ശിഷ്യസഭയായ ഞങ്ങൾ നാമകരണം ചെയ്യിരിക്കുന്നു. ഈ സൂത്രം ഒരു കൌശല വാദത്തിൽവച്ചു ഗ്രഹിക്കാമെന്നു വന്നതിൽ പറഞ്ഞുകൊടുക്കേണ്ടി വന്നല്ലോ എന്നു കുറച്ചു വ്യസനിക്കേണ്ടിയിരിക്കുന്നു.

൯. സഹോദരങ്ങളെ സൃഷ്ടിയും, ലംഘനവും, പാപമോക്ഷവും, ജലപ്രളയവും, നിത്യ ഉടമ്പടിയും, നോഹയുടെ പ്രസംഗവും, അബ്രഹാമിനു കൊടുത്ത നിയമാചാരങ്ങളും, പെസഹായും, മോശശരീരത്തിനായിട്ടു സാത്താൻ വാദിച്ചതും മറ്റും വളരെക്കാലം പാരമ്പര്യമായിട്ടിരുന്നു. ഇതിൽ ചിലതു മോശമൂലം വേദാക്ഷരങ്ങളായി ചമഞ്ഞു. പുതിയ നിയമവും ഇതുപോലെതന്നെ വളരെക്കാലം പാരമ്പര്യമായിരുന്നു. പിന്നെയാണു ചിലതു ശ്ലീഹന്മാർ മൂലം വേദാക്ഷരങ്ങളായി ചമഞ്ഞിരിക്കുന്നതു. ബാക്കിയുള്ള വിശ്വാസനിത്യജീവ നടപടികൾ പൂർവാവസ്ഥയെ തന്നെ പ്രാപിച്ചു. പാരമ്പര്യമെന്ന പൂർവനാമത്തെ തന്നെ വഹിച്ചിരിക്കുന്നു. ഈ കെ. എൻ. ഡി. അവർകൾ അബ്രഹാമിന്റെ കാലത്തിലും മോശയുടെയും ശ്ലീഹന്മാരുടെയും ആദ്യകാലത്തിലും ഉണ്ടായിരുന്നു എങ്കിൽ പാരമ്പര്യക്കാരാണെന്നു അവരെ ആക്ഷേപിക്കുമായിരുന്നു. ഇദ്ദേഹം അന്നു ഇല്ലാതെപോയതു അവരുടെ ഭാഗ്യമെന്നേ പറവാനുള്ളു. അതുകൊണ്ടു പാരമ്പര്യം ആചരിച്ചുവന്ന ഈ പൂർവപിതാക്കളെയും ഇപ്പോൾ ആക്ഷേപിക്കുന്നില്ലെന്നോ. അല്ലാ.

൧൦. സഹോദരങ്ങളെ അന്ത്യോഖ്യാസഭയുടെ ക്ഷേമനിരാക്ഷേപങ്ങളായ ജ്ഞാനസമുദ്രത്തിൽ എന്തെല്ലാം സൂക്ഷ്മങ്ങൾ അടങ്ങിയിട്ടുണ്ടെന്നോ അതിന്റെ ആഴ വിസ്തീർണ്ണങ്ങളെ സർവേ ചെയ്യാനായിട്ടോ ഇറങ്ങാൻ ഭാവിക്കാതെ. ഇറങ്ങിയാൽ ഉപ്പുപോലെ ലയിച്ചുപോകാം. നിശ്ചയം തന്നെ. മഹാതമ്പുരാൻ ഈ വിശുദ്ധ ജലത്തിൽ തന്നെ ലോകാവസാനത്തോളവും പിന്നെയും പ്രതിബിംബിച്ചു സ്ഥിതിചെയ്തുകൊണ്ടുതന്നെ ഇരിക്കുന്നു. പിന്നെ പഞ്ഞിക്കു അഗ്നിയോടു എതിർക്കാൻ കഴിയുമൊ.

ഞാൻ ഹിന്ദുവായിരുന്ന കാലത്തിൽ അന്ത്യോഖ്യാ സഭാപാരമ്പര്യങ്ങളെയും മറ്റും സംബന്ധിച്ചു ൧൦൭൦ മേടം ൩൦-ാംനു-യിലെ ൪-ാം ലക്കവും ടി. ആണ്ടു ഇടവം ൩൦-ാംനു-യിലെ ൫-ാം ലക്കവും "ഇടവകപ്പത്രിക"കളിൽ കുറച്ചു സവിസ്തരം ചെയ്തിരുന്നതിനെ എല്ലാവരും ഒന്നുകൂടി നോക്കാമല്ലോ.

എന്നു അന്ത്യോഖ്യാസഭ ഉപദേഷ്ടാ
യേശുദാസൻ.

---

ആത്താററു പള്ളിയുടെ കല്ലിട പെരുനാൾ കന്നിമാസം ൨൦-ാം നു- ആകയാൽ അന്നെദിവസം മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ആ പള്ളിയിൽ എഴുന്നെള്ളുന്നതിനു പള്ളിയോഗക്കാർ വലിയ ഒരുക്കങ്ങൾ ചെയ്തുവരുന്നതായി അറിയുന്നു.

❖ ❖ ❖

പാത്രിയർക്കാ പ്രദിഷ്ട:—തുർക്കിസുൽത്താന്റെ ആജ്ഞാപ്രകാരം മാർ ഇഗ്നാത്യോസ അബ്ദൽ മ്ശിഹൊ പാത്രിയർക്കീസു ബാവാ അവർകളെ സ്ഥാനഭ്രഷ്ടനാക്കിയ വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. പകരം പാത്രിയർക്കീസിന്റെ ലൌകികഅധികാരം നടത്തിവരുന്നതു മൂസലിലെ ദീവന്നാസ്യോസ് ബെഹനാം മെത്രാപ്പോലീത്തായാണു. പാത്രിയർക്കാ സ്ഥാനത്തേക്കു പൂർണ്ണ അധികാരത്തോടുക്കൂടെ ഒരാളെ പ്രദിഷ്ടിക്കണമെന്നു ആവശ്യപ്പെട്ടതനുസരിച്ചു തിരഞ്ഞെടുപ്പുയോഗം കൂട്ടുവാൻ നിശ്ചയിച്ചു ഇവിടെയും നോട്ടീസ വന്നിരിക്കുന്നു. നമ്മുടെ വലിയ തിരുമേനിയും ശേഷം തിരുമേനികളും യോഗത്തിൽ ഹാജരാകയൊ അഭിപ്രായം അറിയിക്കയൊ ചെയ്യണമെന്നാണ നോട്ടീസിലെ താല്പര്യം.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവർകൾ | രൂ. | ച. | കാ. |
|---|---|---|---|---|
| തിരുവല്ലാ ബ. കട്ടപ്പുറത്തു പള്ളിയോഗം | | ൫ | | |
| അയിരൂർ ബ. പള്ളിയോഗം | | ൫ | | |
| ടി. മാവേലിൽ കൊച്ചുകുഞ്ഞു | , | ൧ | ൧൪ | |
| കാട്ടൂർ ബ. വടശ്ശേരിയത്തു യോസേപ്പു കത്തനാർ | , | ൨ | | |
| വാകത്താനം പഴയാററുങ്കൽ ചെറിയ | , | ൩ | ൨൧ | |
| ടി. തെക്കെപ്പുറത്തു ഉലഹന്നൻ | , | ൪ | ൧൪ | |
| ടി. പഴയാററുങ്കൽ തൊമ്മൻ | , | ൧ | ൧൪ | |
| അരീപ്പാട്ടു മുട്ടത്തങ്ങാടിയിൽ മുട്ടത്തേരിൽ കൊച്ചാപ്പി | , | ൧ | ൧൫ | ൮ |
| കട്ടച്ചിറ വേദവായനസംഘം സിക്രട്ടറി നൈനാൻ കുഞ്ഞമ്മൻ | | | ൧൪ | |
| കായങ്കുളത്തിനു സമീപം കട്ടച്ചിറക്കുളത്തിന്റെ കിഴക്കേതിൽ കൊച്ചുകോശി | , | | ൧൪ | |
| മുട്ടം കൊച്ചുകോയിക്കൽ കൊച്ചിട്ടി | , | ൧ | ൧൫ | ൮ |
| കറ്റാനം തകിടിയേൽ കൊച്ചുമാത്തു മുതലാളി | | ൨ | | |
| ടി. ആറുകണ്ടത്തിൽ കൊച്ചിക്കാ | , | ൧ | ൧൫ | ൮ |
| മല്ലപ്പള്ളി കല്ല്യാലാത്തായ തയ്യിൽ ചാക്കൊ | , | ൧ | ൧൪ | |
| ടി. വട്ടശ്ശേരിൽ അബ്രഹാം | , | ൧ | ൧൪ | |
| ബ: ചേപ്പാട്ടു പള്ളിയോഗം | | ൫ | | |
| കായംകുളം ജവുളിവ്യാപാരം ചക്കരത്തിൽ ഗീവറുഗീസ | , | ൧ | ൧൪ | |

| | | | |
|---|---|---|---|
| തിരുവല്ലാ കുന്നത്തു ചാക്കൊ | , | ൧ | |
| ടി. ജെ. മാത്തൻ അപ്പോത്തിക്കരി | , | ൧ | ൧൰ |
| പുതിയകാവു, യാക്കോബായ സിറിയൻ | | | |
| ക്രിസ്ത്യാൻ വേദവായനസംഘത്തിൽ നിന്നും | | ൧ | ൧൩ ൳ |
| ടി. കോമളത്തു മത്തായി | , | ൧ | ൧൰ |
| ടി. ബ: പള്ളിയോഗം | | ൧ | ൧൩ ൳ |
| മാവേലിക്കര സി. മാത്തൻ റജിസ്റ്റർ ബി. ഏ. | | ൨ | |
| ടി. പാലമൂട്ടിൽ കുഞ്ഞേനാ | , | ൧ | ൧൩ ൳ |
| ബ. ചെങ്ങന്നൂർ പള്ളിയോഗം | | ൧ | ൧൰ |
| ടി. ബ. പൂവത്തൂർ യാക്കൂബുകത്തനാർ | , | ൧ | ൧൰ |
| വൈക്കം മുനിസിപ്പുകോട്ടുവക്കീൽ ഇട്ടി | , | ൧ | ൧൰ |
| ,, ,, റി. കെ. ഉതുപ്പു | , | ൧ | |
| ,, ,, യൌസേപ്പു | , | ൧ | ൧൰ |
| മൂവാററുപുഴ വക്കീൽ കേ. പി. പുന്നൂസ | , | ൧ | ൧൰ |
| തിരുവല്ല, കാവുംഭാഗം പ്രാൎത്ഥനയോഗം | | | |
| സിക്രട്ടറി എം. മാത്യൂ | , | | ൧൭ ൳ |
| ടി. കോടിയാട്ടു ഗീവറുഗീസ ഇടിക്കുള | , | | ൧൭ ൳ |
| ടി. മുനിസിപ്പുകോട്ടു ആമ്മീൻ | | | |
| കെ. വി. മത്തായി | , | ൧ | ൧൰ |
| കാരയ്ക്കൽ ബ. പള്ളിയോഗം | | ൧ | |
| മേപ്രാ പൂതിയോട്ടായ കാളികാവുങ്കൽ | | | |
| പുത്തൻവീട്ടിൽ ചെറിയാൻ | , | ൧ | ൧൰ |
| കുട്ടമ്പേരൂർ, ബ. വേദവായനസംഘം | | ൧ | ൧൩ ൳ |
| പത്തിച്ചിറ, ബ. പള്ളിയോഗം | | ൧ | ൧൩ ൳ |
| ആലപ്പുഴ, കെ. ഇട്ടി അയ്യ മുതൽപിടി | , | ൩ | |
| വെളിയനാട്ടു, ബ. പള്ളിയോഗം | | ൧ | ൧൰ |
| ടി. കൊച്ചുപുത്തൻപുരയ്ക്കൽ മാണി | , | ൧ | ൧൰ |
| ടി. വാഴയിൽ കുഞ്ഞു | , | ൧ | ൧൰ |
| ടി. കറുകപ്പറമ്പിൽ പുന്നൻ | , | ൧ | ൧൰ |